# ക്രൈസ്തവ കാഹളം

ജനുവരി 2016



## വളരുന്ന വർഗ്ഗീയതയും തകരുന്ന സമൂഹവും



മറിയം പറഞ്ഞു: എന്റെ ചിത്തം എന്റെ രക്ഷകനായ ദൈവത്തിൽ ആനന്ദിക്കുന്നു. അവിടുന്ന് തന്റെ ദാസിയുടെ താഴ്മയെ കടാക്ഷിച്ചു. ശക്തനായവൻ എനിക്ക് വലിയകാര്യങ്ങൾ ചെയ്തിരിക്കുന്നു. അവിടുത്തെ ഭക്തരുടെ മേൽ തലമുറകൾ തോറും അവിടുന്ന് കരുണ വർഷിക്കും. *(ലൂക്കാ 1:46-50)*

ക്രൈസ്തവ കാഹളം
ജനുവരി 2016




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4

# ഉള്ളടക്കം






# താലിബാൻ ഭാഷ ഉപേക്ഷിക്കാം

പ്രിയ വായനക്കാരെ,

ഈ ലക്കം കാഹളം മാസിക നിങ്ങളുടെ കൈയ്യിൽ കിട്ടുമ്പോൾ നാം പുതിയ ഒരു വർഷത്തിലേക്കു പ്രവേശിക്കും. ദൈവത്തിന്റെ അനന്തമായ കരുണയിൽ നിന്ന് നാം ഏറെ നന്മകളാണ് 2015-ൽ സ്വീകരിച്ചത്. ലോകം യുദ്ധങ്ങളുടെയും തീവ്രവാദത്തിന്റെയും തിക്ത ഫലങ്ങൾ ധാരാളം അനുഭവിച്ചപ്പോഴും മറുവശത്ത് ദൈവതിരുമുമ്പാകെ കൂപ്പുകൈകളോടെ നിന്ന് നന്ദി പറയുവാൻ ഒട്ടേറെ കാരണങ്ങളുണ്ട്. ദൈവം തന്നതല്ലാതൊന്നും ജീവിതത്തിലില്ല. നന്ദിയോടെ നമുക്ക് 2015-നെ യാത്രയയക്കാം. പ്രത്യാശയോടെ 2016-നെ നമുക്കു സ്വീകരിക്കാം. പൊതുസമൂഹത്തിൽ നന്മനിറഞ്ഞവർ ധാരാളം ഇനിയും ഉണ്ട് എന്നുള്ളത് നമുക്കു പ്രത്യാശ പകരുന്നു. മനസ്സിനെ ആകുലപ്പെടുത്തുന്ന ദുഷിച്ച പ്രവണതകൾ വർദ്ധിച്ചുവരുന്നു. മദ്യം, മയക്കുമരുന്ന്, ലൈംഗിക അതിക്രമങ്ങൾ, അധികാരക്കൊതി, അഴിമതി, സ്വജന പക്ഷപാത്രം, മതതീവ്രവാദം, വർഗ്ഗീയത.... നീളുന്നു ഈ പട്ടിക.

പുതുവർഷത്തിന്റെ ആരംഭത്തിൽ തന്നെ 'കാഹളം' മാസിക ചർച്ച ചെയ്യുന്നത് അതീവ ഗൗരവമുള്ള ഒരു വിഷയമാണ്. വളർന്നു വരുന്ന ജാതിഭ്രാന്ത് നമ്മുടെ സമൂഹത്തെ കാർന്നുതിന്നുന്നു. നാടിനെ കുരുതിക്കളമാക്കുന്നു. വർഗ്ഗീയമായിട്ടല്ലാതെ നമുക്കൊന്നിനെയും വിലയിരുത്തുവാൻ കഴിയാതെ വന്നിരിക്കുന്നു. സ്വന്തം ജാതിയിൽ പെടാത്ത ഒരു പേരു കേട്ടാൽ തന്നെ നമ്മുടെ നിയന്ത്രണം നഷ്ടപ്പെട്ടു പോകുന്നു. 'മാൻഹോളിൽ' വീണുപോയവരെ രക്ഷിക്കുവാനിറങ്ങിയാലും നമ്മുടെ മനസ്സിൽ അവന്റെ ജാതിയാണ് കടന്നുവരുന്നത്. വഴിയിൽ ഇറങ്ങി ഒരു 'ഓട്ടോ' വിളിച്ചാൽ അതിൽ സ്വന്തം മതചിഹ്നങ്ങളുണ്ടോ എന്നതാണ് ആദ്യം നോക്കുന്നത്. ഉണ്ടെങ്കിൽ യാത്രക്കൊരു പ്രത്യേക സുഖം കണ്ടെത്തുന്ന തരത്തിൽ മലയാളി മനസ്സ് വർഗ്ഗീയമായിരിക്കുന്നു. പലരും പുലർത്തുന്ന മതനിരപേക്ഷത വെറും വേഷം മാത്രമാണ്. അവരറിയാതെ അവരുടെ തനിനിറം പുറത്തുവരുന്നു. ഒരേ കാര്യത്തിന് പണം പറ്റിയെന്നു ആരോപിക്കപ്പെടുന്ന രണ്ടു മന്ത്രിമാരിൽ ഒരാൾ രാജി വയ്ക്കുന്നു. അടുത്തയാൾ സുരക്ഷിതനായിരിക്കുന്നു. അഴിമതിയിലും, ആരോപണത്തിലും, രാജിയിലും നിയമ സംവിധാനങ്ങളുടെ ഇടപെടലുകളിൽപോലും വർഗ്ഗീയതയെ മാറ്റിനിർത്തുവാൻ കഴിയുന്നില്ല. സമൂഹം ഇത്രയധികം മതസ്പർദ്ധ വളർന്ന് വിഭജിക്കപ്പെടുമ്പോൾ നമ്മുടെ മാധ്യമങ്ങൾ ഇവിടെ ഒഴുക്കിനൊത്തു നീന്തുകയാണ്. പലപ്പോഴും ജാതിഭ്രാന്ത് അരങ്ങ് തകർത്താടുമ്പോൾ മാധ്യമങ്ങൾ ഒന്നുകിൽ ഒപ്പം ആടുന്നു.

അല്ലെങ്കിൽ നിസ്സഹായരായ കാണികളോ, കമന്റേറ്ററോ ആകുന്നു. വിവാദങ്ങൾ ആഘോഷിക്കപ്പെടുന്നു. നന്മ തമസ്കരിക്കപ്പെടുന്നു.

സ്വന്തം അവകാശങ്ങൾ എണ്ണിയെണ്ണി വാങ്ങുവാൻ നാം മത്സരിക്കുമ്പോൾ ചുറ്റും ഒന്ന് നോക്കിയിട്ട് അവിടെയൊക്കെ ഉപയോഗിക്കേണ്ട ഒരു ഭാഷയും സമീപനവും നമുക്കു വളർത്തിയെടുക്കണം. ഒരു പഞ്ചായത്ത് വാർഡിൽ നാല് വോട്ട് കൂടുതൽ ഉണ്ടെന്നു കാണിച്ച് ഭീഷണി മുഴക്കുന്ന താലിബാൻ ഭാഷ നാം ഉപേക്ഷിക്കണം. ആരോഗ്യമുള്ള ഒരു സമൂഹത്തിന് വേണ്ടത് സഹിഷ്ണുതയുടെ സമീപനവും ഭാഷയുമാണ്. അതിനുമാത്രമെ ആധുനിക സമൂഹത്തെ കെട്ടിപ്പടുക്കുവാൻ സാധിക്കുകയുള്ളൂ. 'ന്യൂനപക്ഷ പ്രീണനം' എന്ന വാക്ക് കുറേ നാളായി അധികാരത്തിന്റെ അകത്തളങ്ങളിൽ എപ്പോഴും കേൾക്കുന്ന ഒരു കാര്യമാണ്. കേരളത്തിലെ ക്രൈസ്തവ സമൂഹത്തിന് ഇവിടെ മാറി മാറി വന്ന സർക്കാരുകൾ വാരിക്കോരി കൊടുക്കുന്നുവെന്നാണ് പരാതി. വിദ്യാഭ്യാസം, കൃഷി, ആതുരസേവനം എന്നിവയാണ് പ്രധാനമായും കേരളത്തിലെ ക്രൈസ്തവസമൂഹം ഇടപെട്ടിട്ടുള്ള മേഖലകൾ. അതിൽ എയ്ഡഡ് മേഖലയിലെ നിയമന അധികാരം ഇവിടെ എല്ലാ വിഭാഗങ്ങളും ഒരുപോലെ അനുഭവിക്കുന്നതാണ്. ഇനി എയ്ഡഡ് സ്ഥാപനങ്ങളെല്ലാം അൻപതും നൂറും വർഷം പിന്നിട്ടവയാണ്. കഴിഞ്ഞ അൻപതു വർഷത്തിനിടയിൽ ഒരു സ്ഥാപനം പോലും ക്രൈസ്തവ സമൂഹത്തിനു കിട്ടിയിട്ടില്ല. ഇനി സ്വാശ്രയ മേഖലയാണെങ്കിൽ അപേക്ഷിക്കുന്നവർക്കെല്ലാം നൽകുന്ന സംവിധാനം നിലനിൽക്കുമ്പോൾ പിന്നെ എന്തിനാണ് പരിഭവം. കാർഷിക മേഖലയിൽ വലിയ മുന്നേറ്റത്തിനാണ് ക്രൈസ്തവസമൂഹം നേതൃത്വം നൽകിയിട്ടുള്ളത്. സർക്കാർ ആവശ്യപ്പെട്ടതനുസരിച്ച് വനമേഖലയിൽ കുടിയേറി കൃഷി ചെയ്തവരെ പിന്നീട് കാട്ടുകള്ളൻമാരാക്കിയ ആധുനിക പരസ്ഥിതി വാദികൾ വർഗ്ഗീയതയുടെ വിഷവിത്തുകളാണ് നമ്മുടെ പൊതുസമൂഹത്തിൽ പാകിയത്. എല്ലാവർക്കും ഒപ്പമിരുന്ന് പഠിക്കുവാൻ കഴിയുന്ന ഒരു സാർവ്വത്രിക വിദ്യാഭ്യാസ നയമാണ് ക്രൈസ്തവസമൂഹം രൂപപ്പെടുത്തിയതും പ്രചരിപ്പിച്ചതും. നാട്ടിലും വിദേശത്തും എല്ലാ മേഖലകളിലും കയറിപ്പറ്റിയത് കഠിനാദ്ധ്വാനം കൊണ്ടാണ്. സംവരണ ആനുകൂല്യത്തിലല്ല. നടുത്തളത്തിൽ നിർത്തി കുറ്റവിചാരണ ചെയ്യുന്നവർ ഒന്നോർക്കണം, കേരളത്തിന്റെ പൊതുസമൂഹത്തിൽ നൂറ്റാണ്ടുകളായി നിലനിന്ന ഒരു സംസ്കാരം പിഴുതെറിഞ്ഞിട്ട് എന്തു നേടുവാൻ പോകുന്നു.

ഇവിടെ കൂട്ടായ മുന്നേറ്റങ്ങളാണ് വേണ്ടത്. പുതുവർഷത്തിൽ അതിനുള്ള പരിശ്രമങ്ങൾ നമുക്ക് ആരംഭിക്കാം.



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com

# പിതൃമൊഴി



# കരുണ പൂവിടേണ്ട പുതുവർഷം

ഒരു പുതു വർഷത്തിലേക്കു നാം കടക്കുകയാണ്. സംഭവ ബഹുല മായ 2015 നമ്മെ പിന്നിടുകയാണ്. സന്തോഷം പകരുന്ന ഒട്ടേറെ അനുഭവ ങ്ങൾ ഉണ്ടെങ്കിലും ദുഃഖിപ്പിക്കുന്ന സാഹചര്യങ്ങളിലൂടെയാണ് നാം കടന്നു പോയത്. എല്ലാ ജീവിത സാഹചര്യങ്ങളെയും വർഗ്ഗീയതയുടെ കുഴൽ കണ്ണാ ടിയിലൂടെ നോക്കുന്ന പ്രവണത ശക്തമായിക്കൊണ്ടിരിക്കുന്നു. എല്ലാറ്റിനെയും വർഗ്ഗീയമായി കാണുന്ന ഈ പ്രവണത നാടിനെ വിഭജിക്കുന്നു. ഹിന്ദുവും മുസ്ലിമും ക്രിസ്ത്യാനിയും ഏകോദര സഹോദരങ്ങളെ പോലെ ജീവിച്ചിരുന്ന കാലം നമുക്ക് അന്യമാവുകയാണോ? മതത്തിന്റെ പേരിൽ ലോകം മുഴുവൻ വലിയ സംഘർഷങ്ങളും യുദ്ധങ്ങളും ഉണ്ടായപ്പോഴും നമ്മുടെ നാട് എപ്പോഴും ഉയർത്തിപ്പിടിച്ചിരുന്ന മതസൗഹാർദ്ദത്തിന്റെ അന്തസ്സായ പാര മ്പര്യം നമുക്ക് ഉണ്ടായിരുന്നു. എന്തിനും ഏതിനും ന്യൂനപക്ഷങ്ങളെ പ്രീണി പ്പിക്കുന്നു എന്ന പരാമർശം കേരളത്തിലെ ഈ വിഭാഗത്തിൽപ്പെടുന്ന ജന ങ്ങളിൽ വല്ലാത്ത ആശങ്കയും ഭയവും ജനിപ്പിക്കുന്നു. വെറുപ്പും വിദ്വേഷവും ശക്തമാകുന്ന സാഹചര്യങ്ങളിൽ ഈ ജനങ്ങൾ കൂടുതൽ ഭയചകിതരാകു ന്നു. സമൂഹത്തെ ഇപ്രകാരം വിഭജിക്കുന്നവരും അവരുടെ നടപടികളും മഹ ത്വവൽക്കരിക്കപ്പെടുന്നു. മാധ്യമങ്ങൾ പോലും ഇത് ആഘോഷിക്കുന്നു. വസ്തു തകൾക്കു നിരക്കാത്ത നിരീക്ഷണങ്ങൾ നീതിന്യായ വക്താക്കൾ പോലും നടത്തുമ്പോൾ നീതി സ്ഥിതീകരണത്തിന് ആരെയാണ് സമീപിക്കേണ്ടത്?

കേരളത്തിലെ രാഷ്ട്രീയ പ്രസ്ഥാനങ്ങളും സമുദായ സംഘടനകളും സഭാ വിഭാഗങ്ങളും ഒരുമിച്ച് നിന്ന് ഈ തിന്മയെ കൂട്ടായി എതിർക്കേണ്ടത് അടി യന്തരാവശ്യമാണ്. മതസ്പർദ്ധയുടെ പേരിൽ ജനാധിപത്യവ്യവസ്ഥിതിയിൽ തെരഞ്ഞെടുക്കപ്പെട്ട മുഖ്യമന്ത്രിമാർ പോലും ബോധപൂർവ്വം ചടങ്ങുകളിൽ നിന്നും ഒഴിവാക്കപ്പെടുന്ന അപകടകരമായ സ്ഥിതിവിശേഷം നിലനിൽക്കുന്ന സാഹചര്യങ്ങൾ ആവർത്തിക്കപ്പെടാൻ പാടില്ല. നന്മയിൽ വിശ്വസിക്കുന്നവർ ഒരുമിച്ചു നിൽക്കണം. വളർന്നു വരുന്ന അസഹിഷ്ണുതയെ വേരോടെ പിഴു തെറിയുവാൻ കൂട്ടായ പരിശ്രമങ്ങൾക്കു കഴിയും. അസഹിഷ്ണുത വളർത്തി അധികാരം പിടിച്ചെടുക്കുവാൻ നടത്തിക്കൊണ്ടിരിക്കുന്ന ശ്രമങ്ങൾ നമുക്കറി യാം. എന്നാൽ അതിനേക്കാൾ ഭയപ്പെടുത്തുന്ന കാര്യം ജനാധിപത്യത്തിലും മതനിരപേക്ഷതയിലും വിശ്വസിക്കുന്ന രാഷ്ട്രീയപാർട്ടികൾക്കുള്ളിൽ നിന്നും

സമാനമായ അഭിപ്രായങ്ങൾ ഉത്തരവാദിത്തപ്പെട്ടവരിൽ നിന്നും വരുന്നതാണ്. ഇവരൊക്കെ അണിഞ്ഞിരിക്കുന്ന മതനിരപേക്ഷത കേവലം പുറം കുപ്പായങ്ങൾ മാത്രമാണോ?.

ഈ കുറിപ്പ് ഇവിടെ അവസാനിപ്പിക്കുമ്പോൾ ഒരു കാര്യം തുറന്നു പറയട്ടെ. അസഹിഷ്ണുതയും മതസ്പർദ്ധയും വളർത്തുന്ന സമീപനങ്ങൾ പലരിൽ നിന്നും ഉണ്ടായപ്പോൾ കേരളത്തിലെ നായർ സമുദായവും, സമുദായ സംഘടനയായ എൻ. എസ്. എസും പുലർത്തിയ സമീപനം ഏറെ ശ്ലാഘനീയമാണ്. രാഷ്ട്രീയമായി ഏറെ നേട്ടങ്ങൾ ഉണ്ടാക്കാമായിരുന്ന തീരുമാനങ്ങൾ എടുക്കുന്നതിനു പകരം എൻ. എസ്. എസ് നേതൃത്വം കൈകൊണ്ട സമീപനം ഏറെ പ്രശംസനീയമാണ്. നാടിന്റെ നന്മയിലും മതസൗഹാർദ്ദം സംരക്ഷിക്കുന്നതിലും ഭാരത കേസരി ശ്രീ മന്നത്തു പത്മനാഭനും പിൻതലമുറയും പുലർത്തിയ കുലീനമായ സംസ്കാരം ഇന്നും എൻ. എസ്. എസ് നേതൃത്വം പുലർത്തുന്നു. തലമുറകളായി കൈമാറ്റം ചെയ്യപ്പെട്ടുകിട്ടിയ ഈ പൊതു സമീപനം എല്ലാവരും മാതൃകയാക്കേണ്ടതാണ്. ഈ വർഷത്തെ മന്നം ജയന്തി സമ്മേളനത്തിൽ അതീവ സന്തോഷത്തോടെയാണ് ഞാൻ പങ്കെടുക്കുന്നത്.

വെറുപ്പിനും വിദ്വേഷത്തിനും എന്താണ് പരിഹാരം? കാരണ്യം ഒന്നുമാത്രം! പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പ കാരുണ്യ വർഷം പ്രഖ്യാപിച്ചിരിക്കുന്നതിന്റെ കാരണം സുവ്യക്തം! മലയാളത്തിന്റെ നാട്ടിൽ, മലായാളി മനസ്സുകൾ പാർക്കുന്ന നാട്ടിൽ കൂടുതൽ സാഹോദര്യവും സ്നേഹവും കാരുണ്യവും പ്രകടമാക്കുവാൻ നാം ഏവരും ഒരുമിച്ച് പ്രവർത്തിക്കേണ്ടതും ഒരേ മനസ്സോടെ പ്രാർത്ഥിക്കേണ്ടതുമാകുന്നു.

പുതുവർഷം നന്മ പൂവിടുന്ന വർഷമായിരിക്കട്ടെ.

ഏവർക്കും പുതുവൽസരാംശംസകൾ.

എല്ലാവരേയും സർവ്വശക്തനായ ദൈവം സമൃദ്ധമായി അനുഗ്രഹിക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്





# മതേതര പ്രസ്ഥാനങ്ങൾ ജാഗ്രതൈ

**സണ്ണിക്കുട്ടി ഏബ്രഹാം**

ചരമഗതി പ്രാപിക്കാറായി നിൽക്കുന്ന കോൺഗ്രസ് നേതാക്കളൊക്കെ പരിഭ്രാന്തിയിലാണെന്നു കേട്ടു. അവരൊക്കെ കൊള്ളാവുന്ന വക്കീലന്മാരെ തേടി നടക്കുകയാണ്. അന്ത്യകാലത്ത് ഒരു വിൽപ്പത്രമോ സത്യവാങ്മൂലമോ എഴുതിവെക്കണം. ഞാൻ കോൺഗ്രസുകാരനായിരുന്നു; കോൺഗ്രസുകാരനായി തന്നെയാണ് മരിക്കുന്നത് എന്ന് എഴുതി ഒപ്പിട്ട്, കൈവിലരലടയാളവും പതിച്ച്, സാക്ഷികളുടെ ഒപ്പും ചേർത്ത സത്യവാങ്മൂലം. അല്ലെങ്കിൽ മരിച്ചു കുറേ കഴിയുമ്പോൾ ആരെങ്കിലും തട്ടി എടുത്തു കൊണ്ടുപോയി ബി.ജെ.പി.യാക്കും; സംഘപരിവാറാക്കും. ശ്യാമപ്രസാദ് മുഖർജിയുടെയോ ഹെഡ്ഗേവാറിന്റേയോ ചങ്ങാതിയോ ശിഷ്യനോ ഒക്കെ ആയിരുന്നു എന്നു പറയും. ചിലപ്പോ ഒരു പ്രതിമയും വെക്കും. അതുകൊണ്ട്, നേരത്തെ കാലത്തെ സത്യം റിക്കാർഡാക്കി വെച്ചാൽ രക്ഷപ്പെടാമല്ലോ.




അതു കേട്ടപ്പോഴാണ് നാട്ടിലെ ഒരു ചങ്ങാതിയെ ഓർത്തത്. അന്ന് കൂട്ടുകാരനെന്നു പറയാൻ മടിയായിരുന്നു. അവനുമായി കൂടരുതെന്ന് മുതിർന്നവർ ഉപദേശിക്കും. അവന്റെ അപ്പൻ ജയിലിലായിരുന്നു. എട്ടാം ക്ലാസ്സിൽ തോറ്റപ്പോൾ പഠിത്തം നിർത്തി. തേങ്ങാ മോഷണ കേസിലും ബലാൽസംഗത്തിനും (അന്നു പീഡനം എന്ന വാക്ക് നിലവിൽ വന്നിട്ടില്ല) പ്രതിയായപ്പോൾ നാടുവിട്ടു. പിന്നെ, ഒന്നൊന്നര പതിറ്റാണ്ട് കഴിഞ്ഞാണ് നാട്ടിൽ പൊങ്ങിയത്. ഗൾഫിലായിരുന്നു. കോടീശ്വരനായി. നാട്ടിൽ വന്ന് വസ്തുവകകൾ വാങ്ങി. കൂറ്റൻ മാളിക പണിതു. പക്ഷേ അതു കൊണ്ടായില്ല. പഴയ പേരുദോഷം ബാക്കി കിടക്കുകയല്ലിയോ. ഭാര്യയെ ചവിട്ടികൊന്നിട്ട് ജയിലിൽ പോയ അപ്പന്റെ മോൻ. മോഷണ കേസിലും ബലാൽസംഗകേസിലും പ്രതിയായി ഒളിച്ചോടിയവൻ.

അപ്പോഴാണ് ബുദ്ധി തെളിഞ്ഞത്. തേങ്ങാമോഷണക്കേസിൽ തനിക്കെതിരെ കേസ് കൊടുത്ത തറവാടിയായ അപ്പാപ്പന്റെ തറവാട് കേസും കൂട്ടവുമായി മുടിഞ്ഞു കിടക്കുകയാണ്. ചോദിച്ച കാശ് കൊടുത്ത് ആ തറവാട് വീട് വാങ്ങി പുതുക്കിപ്പണിതു. പ്രതാപശാലികളായ കാരണവന്മാരുടെ ചിത്രങ്ങൾ പൂമുഖത്തു തൂക്കി. പ്രതിമയൊക്കെ വലിയ കാശുചിലവുള്ള കാര്യമായതുകൊണ്ട് ഛായാ ചിത്രങ്ങളിൽ ഒതുക്കിയത്. തറവാട്ടുപേര് സ്വന്തം വീട്ടുപേരാക്കി. വീട്ടുപേരുകൾക്ക് പേറ്റന്റോ കോപ്പി റൈറ്റോ ഒന്നും ഇല്ലല്ലോ. ആ തറവാട്ടിലെ അകന്ന ശാഖയിൽപെട്ട ഒരു പെൺകൊച്ചിനെ കെട്ടുകയും ചെയ്തു. അങ്ങനെ മിടുക്കനായി. എന്താ ബുദ്ധി. അല്ലേ?

വാജ്പേയിയുടെ നേതൃത്വത്തിൽ ബി.ജെ.പി. അധികാരത്തിൽ വന്നപ്പോൾ ഇല്ലാതിരുന്ന പൊറുതികേടാണ് ഇപ്പോഴത്തെ ബി.ജെ.പി. സർക്കാരിന്. വാജ്പേയി മിതവാദിയായിരുന്നു. അതിനേക്കാൾ കൂടിയ തീവ്രവാദിയായിരുന്നു അദ്വാനി. രഥയാ

ത്രയും ജിദിന്റെ ബാബ്രി തകർക്കലുമൊക്കെ ആ തീവ്രചിന്തയുടെ ഫലം. പക്ഷേ, അധികാരത്തിലെത്തിയപ്പോൾ, ഇന്ത്യൻ സമൂഹത്തിന്റെ സങ്കീർണ്ണതകളെയും ജാതി-മത ബോധങ്ങളെയും കുറിച്ച് പ്രായോഗികബുദ്ധിയോടെ ചിന്തിക്കാൻ അവർക്കായി. അതുകൊണ്ട് ഇന്ത്യയിൽ മതേതരത്വവും മതസൗഹാർദ്ദവും അത്രയൊന്നും പോറലേൽക്കാതെ നിലനിന്നു.

പുതിയ നേതൃത്വത്തിന്റെ ലൈൻ അതൊന്നുമായിരുന്നില്ല. കിട്ടിയ സമയം കൊണ്ട് ആർ.എസ്.എസ്. അജണ്ടകൾ നടപ്പാക്കണം. ആദ്യം ചെയ്തത്, അദ്വാനി, മുരളീമനോഹർ ജോഷി തുടങ്ങിയവരെ മാർഗ്ഗദർശക് മണ്ഡൽ എന്നൊരു സാധനം ഉണ്ടാക്കി അതിൽ പ്രതിഷ്ഠിക്കുകയായിരുന്നു. ആ മണ്ഡലം ഇതുവരെ കൂടിയിട്ടില്ല. മാർഗ്ഗദർശനം നൽകിയിട്ടുമില്ല. ബീഹാർ തെരഞ്ഞെടുപ്പിനു ശേഷം മണ്ഡലക്കാർ ഒന്നു വാലനക്കി നോക്കിയെങ്കിലും നരേന്ദ്രമോദിയും അമിത്ഷായും അങ്ങനെ ഒന്നുണ്ടായതായി ഭാവിച്ചതേയില്ല.

പിന്നെ അവർ നേരിട്ടത് 'പെഡിഗ്രി'യുടെ പ്രശ്നമാണ്. വംശമഹിമ, കുലപാരമ്പര്യം എന്നൊക്കെ പറയാം. ഇന്ത്യയുടെ സ്വാതന്ത്ര്യസമര ചരിത്രത്തില കാര്യമായ പങ്കാളിത്തമൊന്നും സംഘപരിവാരത്തിനില്ല. സമരകാലത്ത് ബ്രിട്ടീഷുകാർക്ക് മാപ്പ് എഴുതിക്കൊടുത്തു രക്ഷപ്പെട്ട ചരിത്രം ചില നേതാക്കൾക്കുണ്ടു താനും. രാജ്യത്തെ സ്വാതന്ത്ര്യത്തിലേക്ക് കൈപിടിച്ചു നടത്തിയ പരമസാത്വികനായ ഗാന്ധിജിയെ ഹിന്ദുമഹാസഭനേതാവ് നാഥുറാം ഗോഡ്സേ വെടിവച്ച് കൊല്ലുകയും ചെയ്തു. അതായത് മേല്പ്പറഞ്ഞ വംശമഹിമയോ കുലപാരമ്പര്യമോ അസാരം ഇല്ലെന്ന് സാരം.

സങ്കീർണ്ണമായ ഈ പെഡിഗ്രി പ്രശ്നം പരിഹരിക്കാൻ വഴി നോക്കുമ്പോഴാണ് സർദാർ വല്ലഭായി പട്ടേലിനെ കണ്ടത്. അതിനു കോൺഗ്രസുകാരോട് നന്ദി പറയണം. കാരണം അവർക്ക് ഗാന്ധിജി കഴിഞ്ഞാൽ നെഹ്റു, ഇന്ദിരാഗാന്ധി, രാജീവ് ഗാന്ധി എന്നിവരല്ലാതെ മറ്റു ദേശീയ നേതാക്കളില്ല. പട്ടേൽ, ലാൽബഹദൂർ ശാസ്ത്രി എന്നിവരെയൊക്കെ ഒരു മൂലക്കിരുത്തിയിരിക്കുകയാണ്. അത് ഒരു അവസരമാക്കി കണ്ട് സംഘപരിവാർ പട്ടേലിനെ ഏറ്റെടുത്തു. ഗാന്ധിവധത്തിനു ശേഷം ആർ.എസ്.എസിനെ നിരോധിച്ചത് ഈ പട്ടേലായിരുന്നു. അതു സാരമില്ലെന്നേ. പിന്നെ നർമദാ സരോവറിൽ 2000 കോടി രൂപാ ചെലവിൽ പട്ടേലിന്റെ പ്രതിമ. പട്ടേലിന്റെ ജന്മദിനാഘോഷം, ചരമദിനാചരണം. ജഗപൊക. അടുത്തതായി അവർ ലക്ഷ്യമിടുക മിക്കവാറും ലാൽ ബഹദൂർ ശാസ്ത്രിയെ ആയിരിക്കും. എന്നാൽ ഇതു കണ്ടിട്ടൊന്നും മൗലാനാ കലാം ആസാദിന്റെയോ മറ്റോ ആരാധകർ പ്രതീക്ഷ വെക്കുകയും വേണ്ട.

സ്വാതന്ത്ര്യാനന്തര ഇന്ത്യ നേടിയെടുത്ത, മതനിരപേക്ഷതയുടെയും ബഹുസ്വരതയുടെയും സഹിഷ്ണുതയുടെയും ഭദ്രമായ നിലപാടുകളുടേതായ ഒരു തലമുണ്ട് നമ്മുടെ രാജ്യത്തിന്. ഈ രംഗത്ത് നേടി എടുത്ത പുരോഗതിയാണ് ഇന്ത്യക്ക് ലോക രാജ്യങ്ങൾക്കിടയിൽ സവിശേഷ സ്ഥാനം നേടിക്കൊടുക്കുന്നതും. അതിനെ തകിടം മറിക്കാനുള്ള ബോധപൂർവ്വമായ ശ്രമമാണ് ഇപ്പോൾ നടക്കുന്നത് ആസൂത്രിതമായ പദ്ധതി. ഇന്ത്യൻ ഭരണഘടനയിൽ മതനിരപേക്ഷത എന്ന വാക്കേ വേണ്ടെന്ന് രാജ്യത്തിന്റെ ആഭ്യന്തരമന്ത്രി തന്നെ ലോകസഭയിൽ പ്രഖ്യാപിക്കുന്നു. അന്ധവിശ്വാസത്തിനും അസഹിഷ്ണുതക്കുമെതിരെ നിലകൊണ്ട എം.എം. ഖൽബുർഗി, നരേന്ദ്ര ധബ്ബോൽക്കർ, ഗോവിന്ദ് പൻസാരെ തുടങ്ങിയവർ കൊല്ലപ്പെടുന്നു. ന്യൂനപക്ഷങ്ങളെ ഭീഷണിപ്പെടുത്താൻ, ഗോമാതാവിനോട് ഹിന്ദുമതവിശ്വാസികൾക്കുള്ള ആദരവിനെയാണ് ഉപയോഗിച്ചത്. പോത്തിന്റെ മാംസം വീട്ടിൽ സൂക്ഷിച്ചതിന് യു.പി. യിലെ ബാസാദ് ഗ്രാമത്തിൽ മുഹമ്മദ് ഇഖ്‌ലാവ് എന്ന 55 കാരനെ തല്ലിക്കൊന്നു. ദൽഹിയിലെ കേരള ഹൗസിൽ പോലും ദൽഹിപോലീസ് റെയ്ഡിനെത്തി. മധുരമായി സംസാരിക്കുന്ന സുഷമസ്വരാജിനെയും അരുൺ ജെയ്റ്റ്ലിയെയും മുന്നിൽ നിർത്തുമ്പോൾ തന്നെ വെറുപ്പിന്റെ വ്യാപാരികളായ യോഗി ആദിത്യനാഥിനെയും സാധ്വി പ്രാഞ്ചിയെയും പോലുള്ളവരെയും വളർത്തിക്കൊണ്ടുവരുന്നു. ഐതിഹ്യകഥകളെ ശാസ്ത്രസത്യങ്ങളായി ചിത്രീകരിക്കുന്നു. യോഗ നല്ലതാണ് അത് അനുഷ്ഠിക്കാനും അനുഷ്ഠിക്കാതിരിക്കാനും ജനങ്ങൾക്ക് അവകാശമില്ലേ. യോഗയോട് എതിർപ്പുള്ളവരും ഗോമാംസം വേണ്ടവരും പാകിസ്താനിൽ പൊക്കോളാനാണ് സാധ്വി പ്രാഞ്ചിയുടെ കൽപ്പന. സൂര്യനമസ്കാരം ചെയ്യാൻ വയ്യാത്തവർ കടലിൽ ചാടാൻ യോഗി ആദിത്യനാഥ് ഉപദേശിക്കുന്നു. ബീഹാർ തെരഞ്ഞെടുപ്പു കാലത്ത്, ഹാരമണിയിച്ച ഗോമാതാവിനെ ചുംബിച്ചു കൊണ്ടു നിൽക്കുന്ന പെൺകുട്ടിയുടെ പരസ്യം ബി.ജെ.പി നൽകിയപ്പോൾ ഇലക്ഷൻ കമ്മീഷന് ഇടപെടേണ്ടിവന്നു. ഇവിടെ ഒക്കെ ഫാസിസത്തിന്റെ മുഖമാണ് തെളിഞ്ഞുവരുന്നത്. മതനിരപേക്ഷതക്കും ബഹുസ്വരതക്കും ഇവിടെ സ്ഥാനമില്ല. ഇന്ത്യയിൽ ജീവിക്കേണ്ടവർ ഞങ്ങളുടെ ചൊൽപ്പടിക്കു നിൽക്കണം. അല്ലാത്തവർക്ക് പോകാം. അസഹിഷ്ണുതയുടെ ആപത്ക്കരമായ സ്ഥിതി വിശേഷമാണിത്.

വർഗ്ഗീയതയുടെയും വിഭജനത്തിന്റെയും ഈ വിഷവിത്തുകൾ കേരളത്തിലും വിതയ്ക്കാൻ പാടം ഉഴുതു കൊണ്ടിരിക്കുകയാണ്. വെള്ളാപ്പള്ളിയുടെ സമസ്ത മുന്നേറ്റ യാത്ര അതിന്റെ തുടക്കമാണ്. അതുവഴി ഈഴവസമൂഹത്തെ ഒന്നാകെ സംഘപരിവാരത്തിന്റെ ആലയിൽ കൊണ്ടു കെട്ടാമെന്ന പൂതി. വർഗീയതകൊണ്ടു സ്വാധീനിക്കാൻ കഴിയുന്ന ജനവിഭാഗമല്ല ഇതെന്ന് അവർ മനസി

ലാക്കുന്നില്ല. കോൺഗ്രസ് മുഖ്യമന്ത്രിയും കെ.പി. സി.സി. പ്രസിഡന്റുമായിരുന്ന ആർ. ശങ്കറിന്റെ പ്രതിമ അനാച്ഛാദനം ചെയ്യുന്ന ചടങ്ങിലേക്ക് മുഖ്യ മന്ത്രി ഉമ്മൻചാണ്ടിയെ ക്ഷണിച്ചിട്ട് ഒഴിവാക്കാൻ ഇക്കൂട്ടർ ധൈര്യം കാട്ടി. ഉമ്മൻചാണ്ടിയെയും മുഖ്യ മന്ത്രി പദവിയെയും കേരളത്തെയും മാത്രമല്ല ഇതു വഴി അപമാനിച്ചത്. ആർ. ശങ്കറിനെ തന്നെയാണ്. സർവ്വസ്വീകാര്യമായി നടക്കേണ്ടിയിരുന്ന ഒരു ചടങ്ങ് ബി.ജെ.പി. യുടെയും വെള്ളാപ്പള്ളി കുടുംബത്തി ന്റെയും അടുക്കളക്കാര്യമായി അവർ ചെറുതാക്കി ക്കളഞ്ഞു. ബി.ജെ.പി. ദിനപത്രം ശങ്കറെ ആർ.എ സ്.എസുകാരനാക്കി അപമാനിച്ചതു പോരാഞ്ഞ് അദ്ദേഹത്തിന്റെ സംഘബന്ധങ്ങൾ ചികയാൻ മോദി ഈ അവസരം ഉപയോഗിക്കുകയും ചെയ്തു. ശങ്ക റിന്റെ ഹിന്ദുമണ്ഡലകാലവും ശ്യാമപ്രസാദ് മുഖർജിയുമായുള്ള സൗഹൃദവും ഓർമ്മിപ്പിച്ച് പ്രധാ നമന്ത്രി മോദി ആർ. ശങ്കറെ കാവി പുതപ്പിക്കാൻ ശ്രമിക്കുമ്പോൾ, എസ്.എൻ.ഡി.പി. യോഗം യൂണി യൻ പ്രസിഡന്റ് കൂടിയായ, ശങ്കറിന്റെ മകൻ മോഹൻകുമാറും മറ്റു കുടുംബാംഗങ്ങളും അതിനെ തിരെ തിരുവനന്തപുരത്ത് ഉപവാസയജ്ഞത്തിലാ യിരുന്നു. സംഘപരിവാറുകാരനാക്കിയും വെള്ളാപ്പ ള്ളിയും ബി.ജെ.പി. യും ശങ്കർ സ്മരണയെ അപമാ നിച്ചു.

ശങ്കർ ആരായിരുന്നു എന്നറിയാത്തവരല്ല എസ്. എൻ.ഡി.പി. നേതൃത്വം. ദേവസ്വം ബോർഡ് അംഗ ത്വവുമായി ബന്ധപ്പെട്ട വിവാദത്തിന്റെ പരിണിതഫ ലമാണ് ഹിന്ദുമണ്ഡലം. കേന്ദ്രമന്ത്രിസഭയിൽ ഒരു കാലത്ത് അംഗമായിരുന്ന ശ്യാമപ്രസാദ് മുഖർജിയെ ഭരണഘടനനിർമ്മാണ സമിതി മുതലിങ്ങോട്ട് കോൺഗ്രസ് നേതാവായ ശങ്കറിന് അറിയാതെ വരു വോ? ഇതൊക്കെ മറന്നാണ് ശങ്കറിന്റെ സംഘപരി വാര വൽക്കരണത്തിന് യോഗം നേതാക്കൾ കൂട്ടു നിന്നത്. വാജ്പേയ് അധികാരത്തിൽ വന്നപ്പോഴും വെള്ളാപ്പള്ളിക്ക് ഒരു ഇളക്കം ഉണ്ടായിരുന്നു. യു. പി.എ വന്നപ്പോൾ അത് ഒന്നടങ്ങി. ഇപ്പോൾ വീണ്ടും തുടങ്ങിയിരിക്കുകയാണ്.

കേരളത്തിൽ വർഗീയത ഇല്ലെന്നൊന്നും ആരും പറയില്ല. ഇടതുപക്ഷം അടക്കം എല്ലാവരും അവ രുടെ താല്പര്യ സംരക്ഷണത്തിനായി വർഗീയതയെ ആയുധമാക്കിയിട്ടുണ്ട്. സംഘപരിവാരത്തിന്റെ ലക്ഷ്യം അതല്ല. സമൂഹത്തിന്റെ വിഭജനമാണ്. അതി ലൂടെ രാഷ്ട്രീയ നേട്ടം കൊയ്യലാണ്. അതിനായി ചൂട്ടുപിടിക്കുന്നവർ അനന്തര ഫലങ്ങളെക്കുറിച്ച് ഓർത്തിട്ടുണ്ടാവുമോ എന്തോ.

എന്തായാലും സംഘപരിവാരത്തിന്റെ അടുത്ത നോട്ടം മന്നത്തു പത്മനാഭൻ കേളപ്പൻ, കെ. കരു ണാകരൻ തുടങ്ങിയവരിലേക്കായിരിക്കും. മന്ന ത്തിനും ഹിന്ദു മണ്ഡലത്തിന്റെ ചരിത്രമുണ്ട്. ശ്യാമ പ്രസാദ് മുഖർജിയെ പരിചയമുണ്ടായിരുന്നിരിക്കാം.




കേളപ്പൻ മലപ്പുറം ജില്ലാ രൂപവൽക്കരണത്തിനെ തിരെ രംഗത്തു വന്നയാളാണ് (മോദി പങ്കെടുത്ത ഏതോ പരിപാടിയിൽ കേളപ്പന്റെ ചിത്രം കണ്ടത് ഓർക്കുന്നു). കരുണാകരനാവട്ടെ എല്ലാം മലയാള മാസം ഒന്നാം തീയതിയും ഗുരുവായൂരപ്പനെ തൊഴാ നെത്തിയിരുന്ന ഒന്നാന്തരം ഈശ്വര വിശ്വാസിയാ ണ്. ഇത്രയൊക്കെ മതി ബി.ജെ.പി.ക്ക്. ഒരു പ്രതിമ യുണ്ടാക്കുന്ന ചെലവേയുള്ളൂ. സുകുമാരൻ നായർ ചേട്ടന്റെയടുത്ത് സംഘപരിവാരത്തിന്റെ വിളച്ചിൽ നടക്കില്ല എന്നറിയാം. എന്നാലും പറയുവാ, എൻ. എസ്.എസും കോൺഗ്രസും കെ. മുരളീധരനു മൊക്കെ അൽപ്പം ജാഗ്രത പുലർത്തുക.

കേരളത്തിലെ പിന്നാക്ക വിഭാഗക്കാരടക്കമുള്ള വരെ ടാർഗറ്റ് ചെയ്ത്, വർഗ്ഗീയതവഴി ലാഭമുണ്ടാ ക്കാൻ ശ്രമിക്കുന്നവരുടെ മുന്നിൽ സമീപകാലത്തെ ഒരു മുന്നറിയിപ്പ് ബോർഡുണ്ട്. ബീഹാർ തെരഞ്ഞെ ടുപ്പ് ഫലം. അസഹിഷ്ണുതയുടെ അന്തരീക്ഷ മൊരുക്കി ന്യൂനപക്ഷത്തെ ഭീഷണിപ്പെടുത്താൻ ശ്രമിക്കുന്നവർക്ക് നയൻതാര സെഗാൾ, പി.എം. ഭാർഗവ അശോക് വാജ്പേയ്, അരുന്ധതി റോയി, തുടങ്ങിയ ബുദ്ധിജീവികളും എഴുത്തുകാരും ശാസ്ത്രജ്ഞരും പുരസ്കാരങ്ങൾ തിരിച്ചേൽപ്പിച്ചു കൊണ്ട് നൽകിയ അപായസൂചനയുണ്ട്. ജനഹിത ത്തിനു മേൽ സ്വഹിതം അടിച്ചേൽപ്പിക്കാൻ ധൈര്യ പ്പെടുന്നവർക്ക് അൽപ്പം കൂടി പഴയ ഒരു അനുഭവം ചൂണ്ടിക്കാണിക്കാം. അടിന്തരാവസ്ഥക്കു ശേഷം ഇന്ദിരാഗാന്ധി നേരിടേണ്ടി വന്ന ജനവിധി ഓർക്കുക, ഇന്ത്യയിലെ വോട്ടർമാർ, രാജ്യം അപകടസന്ധിയിലെ ത്തുന്ന നേരങ്ങളിൽ ഉണർന്നെഴുന്നേൽക്കാനും അവ രുടെ കൈയ്യിലെ ഏറ്റവും മൂർച്ചയുള്ള ആയുധമായ വോട്ടവകാശം കൃത്യമായി ഉപയോഗിക്കാനും അറിയാ വുന്നവരാണ്. പോളിംഗ് ബൂത്തിൽ വോട്ട് ചെയ്തവരുടെ ഇടതു കൈയിലെ ചൂണ്ടുവിരലിൽ പുരട്ടുന്ന മഷിക്ക് വല്ലാത്ത മാരകശേഷിയുണ്ട്.




# പേരിലും കാര്യമുണ്ട്



**വിനു വി. ജോൺ**
കോ-ഓർഡിനേറ്റിംഗ് എഡിറ്റർ
ഏഷ്യാനെറ്റ് ന്യൂസ്

വാർത്ത അവതാരകൻ എന്ന നിലയിൽ മുമ്പൊരിക്കലും അനുഭവിച്ചിട്ടില്ലാത്ത ചിലതൊക്കെ അമ്പരപ്പോടെയാണ് ഇപ്പോൾ അറിയുന്നത്. തത്സമയ ചർച്ചകൾക്കിടെ 'വിനു' എന്ന് മാത്രം എന്നെ സംബോധന ചെയ്തിരുന്ന പലരും ഇടയ്ക്ക് വിളി 'വിനു വി ജോൺ' എന്ന് മാറ്റുന്നു. പ്രത്യേകിച്ചും അസഹിഷ്ണുതയെക്കുറിച്ചുള്ള ചൂടേറിയ ചർച്ചകളിൽ. വിഭജനത്തിന്റെ വലിയ മതിലുകൾ തീർക്കുന്ന വിദ്വേഷ പ്രചാരണങ്ങളെ ശക്തമായി എതിർക്കുമ്പോഴൊക്കെ ഇതാവർത്തിക്കുന്നു. ഒരു സാമ്പിൾ: ''വിനു വി. ജോണോ (അല്പം നീട്ടി), നിങ്ങൾക്ക് ഇങ്ങനെയെ ചിന്തിക്കാനാവൂ. "അവതാരകന് സ്വന്തം മത വിശ്വാസത്തിന്റെ ഒരു പക്ഷമുണ്ട് എന്ന് ധ്വനിപ്പിക്കുന്ന പരാമർശങ്ങളാവും. ഫോണിലും മെയിലിലും സാമൂഹ്യ മാധ്യമങ്ങളിലും തുടർചലനങ്ങളും. വാർത്ത വസ്തുനിഷ്ഠമായി വിശകലനം ചെയ്യുമ്പോഴുണ്ടാകുന്ന ഈ ഒളിയമ്പുകൾ വേദനിപ്പിക്കുന്നതും ആശങ്കപ്പെടുത്തുന്നതുമാണ്.



കഴിഞ്ഞ ദിവസം ഒരു സുഹൃത്ത് പങ്കുവച്ചത് ഞെട്ടിപ്പിക്കുന്ന മറ്റൊരു അനുഭവമാണ്. അദ്ദേഹത്തിന്റെ നാട്ടിൽ ജാതിമത വ്യത്യാസമില്ലാതെ എല്ലാവരും ഡിസംബറിൽ ക്രിസ്മസ് വിളക്കുകൾ തൂക്കുക പതിവായിരുന്നു. കഴിഞ്ഞ ക്രിസ്മസിന് വിളക്കുകളുടെ എണ്ണം കുറഞ്ഞു. ഇത്തവണ അത് നേർത്തു. ഇപ്പോൾ ക്രിസ്മസ് വിളക്കുകൾ കണ്ട്, ക്രിസ്ത്യാനികളുടെ വീട് തിരിച്ചറിയാം എന്നായിരിക്കുന്നു. ഇത് പറയുമ്പോൾ അദ്ദേഹത്തിന്റെ കണ്ണുകൾ നിറഞ്ഞിരുന്നു.

അടുത്തയിടെ മനസ്സിൽ ആഴത്തിൽ പതിഞ്ഞ ഒരു ദുരന്ത ചിത്രമായിരുന്നു കോഴിക്കോട്ടെ നൗഷാദിന്റേത്. ആ വാർത്ത മനുഷ്യസ്നേഹത്തിന്റെ മഹാപ്രതീകം എന്ന തലക്കെട്ടോടെ, ന്യൂസ് അവറിന്റെ തുടക്കത്തിൽ തന്നെ കൊടുക്കാൻ തീരുമാനിച്ചപ്പോൾ നൗഷാദിന്റെ മതമേതെന്ന് ആലോചിച്ചിരുന്നില്ല. സമത്വ സന്ദേശ യാത്രയിൽ അത് അപഹാസ്യമായി, അതിക്രൂരമായി അവതരിപ്പിക്കപ്പെട്ടപ്പോഴാണ് നൗഷാദ് മുസ്ലീമായിരുന്നല്ലോ എന്ന് ഓർത്തത്. ഭരണാധികാരികളുടെ നയം പ്രീണനവും സ്വജനപക്ഷപാതവുമാണെങ്കിൽ അതിശക്തമായി തന്നെ പ്രതിഷേധിക്കേണ്ടതാണ്. എന്നാൽ അതിനുള്ള മാർഗ്ഗം ഇത്രമേൽ അധമമാകുന്നത് ആശങ്കയുണ്ടാക്കുന്നു.

തദ്ദേശ തെരഞ്ഞെടുപ്പിന് പിന്നാലെ തലസ്ഥാനത്ത് ഒരു അനുമോദന സമ്മേളനം കണ്ടു. സ്വന്തം സഭാംഗങ്ങളായ ജനപ്രതിനിധികളെ വിളിച്ചുവരുത്തി മെത്രാപ്പോലീത്ത അഭിനന്ദിക്കുന്നു, ഉപഹാരങ്ങൾ നൽകുന്നു. ഇത് നൽകുന്ന സന്ദേശം എന്താണ്?



ആ നാട്ടിലെ ആളുകൾ, രാഷ്ട്രീയ ബോധത്തോടെ തെരഞ്ഞെടുത്തവരെ സ്വന്തം സഭയുടെ ബ്രാൻഡ് അംബാസിഡർമാരാക്കുകയാണോ വേണ്ടത്? അവർക്ക് പതിച്ചുകൊടുത്ത സമുദായ ലേബൽ ഇതര വിഭാഗങ്ങൾക്ക് അവരിലുള്ള വിശ്വാസം തന്നെ നഷ്ടപ്പെടുത്തുന്നതല്ലേ? തൃശൂർ അതിരൂപതയുടെ പ്രസിദ്ധീകരണമായ 'കത്തോലിക്കാസഭ'യുടെ ഡിസംബർ ലക്കത്തിലെ പ്രധാന ലേഖനം എല്ലാ അതിരുകളും ലംഘിക്കുന്നതായിരുന്നു. 'വിനാശകാലേ വിപരീത ബുദ്ധി' എന്ന തലക്കെട്ട് ആ ലേഖനത്തിൽ വിമർശന വിധേയരായ കോൺഗ്രസുകാർക്കല്ല, സഭാ നേതൃത്വത്തിന് തന്നെയാണ് യോജിക്കുക എന്ന് തോന്നി. ക്രൈസ്തവ നേതാക്കളെ വെട്ടിനിരത്തുക, ക്രൈസ്തവരുടെ വിലപേശൽ ശക്തി തർക്കുക, വർഗ്ഗീയ ശക്തികളുടെ ഗ്രാൻഡ് അലയൻസ് എന്നൊക്കെയുള്ള ആരോപണങ്ങളും കൂറുമാറിക്കളയും എന്ന ഭീഷണിയും ഒക്കെ അസഹിഷ്ണുത വാദികൾ തന്നെ ആത്മപരിശോധനക്ക് വിധേയമാക്കട്ടെ.

തീർത്ഥാടകരിൽ നിന്ന് സർക്കാരിന് കിട്ടുന്ന നികുതിപ്പണത്തിന് അവകാശികൾ അതത് മതവിഭാഗമാണെന്ന് വാദിക്കുന്നവർ. ബാങ്കുകൾ നിക്ഷേപകരുടെ സമുദായം തിരിച്ചുള്ള പട്ടിക തയ്യാറാക്കി അതത് സമൂഹത്തിന് തന്നെ വായ്പ നൽകണമെന്ന് ഭാവിയിൽ വാദിക്കാവുന്നവർ. അവരവർക്ക് ഭൂരിപക്ഷമുള്ളിടത്ത് നടപ്പാകേണ്ടത് അവരവരുടെ നീതിയാണെന്ന് വിശ്വസിക്കുന്നവർ. അസത്യങ്ങളും അർദ്ധ സത്യങ്ങളും പ്രചരിപ്പിച്ച് വിദ്വേഷം വളർത്താനാവും വിധം കേരളത്തിന്റെ മണ്ണ് പാകപ്പെടുത്തിയത് ആരൊക്കെയാണ്? ഭൂരിപക്ഷ സമുദായമാണോ, ന്യൂനപക്ഷ വിഭാഗങ്ങളാണോ? എല്ലാവരും ചേർന്നെന്നാണ് എന്റെ ഉത്തരം. മരിക്കുന്നെങ്കിൽ മുസ്ലീമോ, ക്രിസ്ത്യാനിയോ ആയി വേണം എന്ന് പരിഹാസച്ചിരിയോടെ ഒരു നേതാവിന് പറയാനാവും വിധം നമ്മുടെ സാമൂഹിക, സാംസ്കാരിക പരിസരത്തെ മലിനമാക്കിയത് കാവിയും പച്ചയും മഞ്ഞയും വെള്ളയും ഒക്കെ ചേർന്നാണ്. ഓരോ പ്രവർത്തനത്തിനും തുല്യവും വിപരീതവുമായ പ്രതിപ്രവർത്തനം ഉണ്ടാകുമെന്ന് അവകാശപ്പോരാളികൾ തിരിച്ചറിഞ്ഞത് ഇപ്പോൾ മാത്രം. അസഹിഷ്ണുത കണ്ണിൽപ്പെട്ടത് അടുക്കളയിൽ എത്തിയപ്പോഴാണ്. ചീഫ് സെക്രട്ടറിയുടെ സുവിശേഷ പ്രസംഗത്തിലെ അനൗചിത്യവും ഉസ്താദിന്റെ സ്ത്രീവിരുദ്ധ പ്രബോധനത്തിലെ സങ്കുചിതത്വവും ഒക്കെ സീസറിന്റെ ഭാര്യയെ ഓർമ്മിപ്പിക്കുന്നതാണ്. ശരി ചെയ്യുക മാത്രമല്ല, ശരിയെന്ന് ബോധ്യപ്പെടുത്തുക കൂടി വേണമെന്ന് ആവശ്യപ്പെടുകയാണ് അസഹിഷ്ണുതയുടെ പുതിയ കാലവും സമൂഹവും.



**ഒരു വിശ്വാസി**




# വളരുന്ന വർഗ്ഗീയതയും തകരുന്ന സമൂഹവും



ഡോ. അശോക് അലക്സ് ഫിലിപ്പ്

ആംഗലേയകവിയായ ടി. എസ്. എലിയറ്റ് ആധുനികമോ ഉത്തരാധുനികമോ ആയ ലോകത്തെ നോക്കി എഴുതിയ വിലാപമാണോ “മലിനസ്ഥലം”? വേയ്സ്റ്റ്ലാന്റ് എന്ന പേരിൽ ഒളിഞ്ഞും തെളിഞ്ഞും പ്രത്യക്ഷപ്പെടുന്ന മനസ്സിന്റെ വൈപരീത്യങ്ങളിൽ നിന്ന് ശുദ്ധീകരണം പ്രാപിക്കുന്നതെങ്ങനെയാണ്? വികസനവും പരിസ്ഥിതിയും മാനവികതയും ഒത്ത് കൊണ്ട് പോകുന്നതിന് മറ്റൊരു ലോകവും വേറൊരു ജീവിതരീതിയും അനിവാര്യമാണോ? ഏതായാലും നഗരത്തിന്റെ ഒരു മൂലയിൽ ആരും ചെല്ലാത്ത സ്ഥലത്ത് വലിച്ചെറിഞ്ഞിരിക്കുന്ന മാലിന്യം ഇന്ന് സംസ്കാരത്തിന്റെ അമൂല്യനിധികൾ പിറവിയെടുക്കുന്ന പുഴകളിലും, ജലസ്രോതസുകളിലും, ആരാധനാലയങ്ങളിലും, വഴിയിലും, അയൽപക്കത്തെ വീടുകളിലും എന്തിന് മനോഹരമായി കാത്ത് സൂക്ഷിക്കുന്ന പുൽതകിടിയിലും പൂന്തോട്ടത്തിലും നിക്ഷേപിക്കുവാനുള്ള വ്യഗ്രത നമുക്ക് കാണുവാൻ കഴിയും.

മലിനജലം വ്യാപിക്കുകയാണ്. മനസ്സിന്റെ ജീർണതകളും.....എവിടെയും എപ്പോഴും എങ്ങനെയും കടന്ന് ചെല്ലാൻ കഴിയുന്ന സമ്മർദ്ദതന്ത്രമായി മാലിന്യവും മാറുകയാണ്. എന്താണ് മലിനസ്ഥലത്തിന്റെ പ്രത്യേകത എന്ന് ചോദിച്ചാൽ ദുർഗന്ധം വമിക്കുന്നതും, ഉപയോഗരഹിതമായ വസ്തുക്കൾ കൂട്ടിയിട്ടിരിക്കുന്നതും, നായ്ക്കൾ കടിപിടികൂടുന്നതും, പുക ഉയരുന്നതും, മലിനജലം കെട്ടി നിൽക്കുന്നതുമായ ചിതറപ്പെട്ട ഇടമാണെന്ന് പറയുവാൻ കഴിയും.

ഒരുകാലത്ത് പാവനമെന്ന് കരുതി കാത്ത് സൂക്ഷിച്ച ബന്ധങ്ങളെപ്പോലും വലിച്ചെറിയുന്നതും,




ലക്ഷ്യത്തിൽ നിന്ന് ചിതറപ്പെട്ടതുമായ ജീവിതങ്ങളായി ആധുനിക മനുഷ്യൻ ചുരുങ്ങുമ്പോൾ ഒഴുക്കില്ലാത്ത ഒരുതരം മരവിപ്പ് നമ്മെ ശ്രദ്ധിക്കുകയാണ്. സമൂഹത്തിന്റെ കെട്ടുറപ്പും, ആന്തരിക സന്തോഷങ്ങളും ഇല്ലാതാകുന്നതിന്റെ കാലഘട്ടമാണിത്. അടുത്ത ഘട്ടത്തിൽ സാമൂഹികമായ ഘടകങ്ങൾ തമ്മിൽ അകലുകയും സംഘങ്ങളിൽ ഏർപ്പെടുകയും ചെയ്തേക്കാം. അങ്ങനെ, ആർക്കും താൽപര്യമില്ലാത്തതും, ആകർഷകമല്ലാത്തതും, ഉത്തരവാദിത്തപൂർണമായ പങ്കാളിത്തമില്ലാത്തതുമായ വിഘടിത ആൾക്കൂട്ടമായി മാറുന്ന സാമൂഹികപരിസരങ്ങള ശുഷ്കവും, ഹിംസാത്മകവുമായേക്കാം. സമൂഹം തകർന്നാൽ വ്യക്തികളുടെ ആളത്വത്തിലും മാറ്റം ഉണ്ടാകും. മാനവമൂല്യങ്ങൾ ഇല്ലാതാകും. അനർത്ഥങ്ങൾ ആധിപത്യം പുലർത്തുന്ന അത്തരം സാഹചര്യങ്ങൾ ഒഴിവാക്കാനാണ് പുരോഗമന സമൂഹം ബദ്ധശ്രദ്ധ.....വിദ്യാഭ്യാസവും, സാമൂഹ്യവൽക്കരണവും എല്ലാം ഊന്നൽ നൽകേണ്ടത്

സമൂഹം എന്ന നിലയിലുള്ള വികാസത്തിനും, വളർച്ചയ്ക്കും ആയിരിക്കണം. നിർഭാഗ്യവശാൽ ഇന്നത് ഉണ്ടാകുന്നില്ല. മാത്രമല്ല, ബോധപൂർവമായി അപരന്റെ സമാധാനം കെടുത്തുവാൻ മാലിന്യം വലിച്ചെറിയുന്ന പ്രവണതയും കൂടിവരുന്നു.

ആധുനികത ഏറുകയും, വികസനം കെട്ടിടങ്ങളിലും നിരത്തുകളിലും ജീവിതശൈലികളുമായി പ്രതിഫലിക്കുകയും ചെയ്തപ്പോൾ വിഭജനങ്ങൾ നിത്യജീവിതത്തിന്റെ ഭാഗമായി. സമൂഹത്തിൽ ദൃശ്യമായ ചവറുകൂനകളും, അദൃശ്യമായി ആക്രമിക്കുന്ന ചാവേറുകളും തമ്മിലുള്ള സാധർമ്യം പഠനവിധേയമാക്കേണ്ടതാണ്. രണ്ടിന്റെയും ഉറവിടവും ഉപയോഗവും സമാനമാകുന്നോ? ആവശ്യം കഴിഞ്ഞാൽ വലിച്ചെറിയുന്നത് പോലെ ഉപേക്ഷിക്കപ്പെടുകയാണോ? പാഴ്‌വസ്തുക്കളുടെ സംഗമഭൂമിയായി ലോകത്തെ മാറ്റുവാൻ നാം ശ്രമിക്കാതെ ജീവിതത്തിന്റെ അർത്ഥവും ലക്ഷ്യവും മനസ്സിലാക്കി ഏകീകൃതമായ ഇച്ഛയോട്കൂടി പ്രവർത്തിക്കേണ്ട കാലമാണിത്.

**വിഘടനം എവിടെ നിന്ന് ആരംഭിക്കുന്നുവെന്ന് പരിശോധിക്കാം.**

♦ വ്യക്തിജീവിതത്തിലെ പ്രതിസന്ധികളെ പ്രതികാരത്തിന്റെ നശീകരണത്തിന്റെയും പ്രതികരണങ്ങളിലൂടെ കണ്ടെത്തുവാൻ ശ്രമിക്കുമ്പോൾ അക്രമപ്രവണതകൾ ഏറുകയും, അടിച്ചമർത്തലും ദയവും വിതയ്ക്കുകയും ചെയ്യും.

♦ ജീവിതം കൊണ്ട് അർത്ഥമാക്കുന്നതെന്ത് എന്ന് മനസ്സിലാക്കാത്തവർ ശൂന്യതാ ബോധമുള്ളവരായി അലഞ്ഞ്തിരിയുകയാണ്. ഇഷ്ടം പോലെ സമയവും, മിച്ച ആസ്തിയുമുള്ളവർ അറിയാതെ തന്നെ "പൊള്ളയായ ഉള്ളിലെ പൊള്ളൽ" സമൂഹത്തിന് ഏൽപിക്കുന്നു. അട്ടഹാസങ്ങളിലൂടെയും, പരിഹാസങ്ങളിലൂടെയും സമൂഹത്തെ അഭിസംബോധന ചെയ്യുന്ന അത്തരക്കാർക്ക് ആളുകളെ ആകർഷിക്കുവാനുള്ള പ്രത്യേക സിദ്ധി പ്രയോഗിക്കുന്നു. നന്മ ചെയ്യുന്നവരെകൂടി ഉൾവലിയുവാൻ പ്രേരിപ്പിക്കുന്ന തമോഗർത്തങ്ങളായി അത്തരക്കാരുടെ ഇടങ്ങൾ മാറുന്നു.

♦ ആർത്തി ഒരു രോഗമാണ്. ആഡംബരം അതിന്റെ ........ ലക്ഷണമാണ്. ആദ്യത്തേത് ഉള്ളിൽ നിന്ന് വെളിയിലേയും, രണ്ടാമത്തേത് ബാഹ്യത്തിൽ നിന്ന് ഉള്ളിലേക്കും പകരുന്നു. രണ്ടും അശുദ്ധിയുടെ പ്രേരണകളാണ്. അനുദിനം രൂപപ്പെടുന്ന ഹ്രസ്വലക്ഷ്യങ്ങൾ നേടാനാവാതെ വരുമ്പോഴുണ്ടാകുന്ന പരിഭവവും, പരാതിയും നിരാശയിൽ എത്തിക്കുന്നു. ഒഴുക്കില്ലാത്ത കയംപോലെ വിഷാദത്തിന്റെ ജലകണികകൾ പുറത്ത് വിടാനാകാതെ മറ്റൊന്നിനും പറ്റാതെ നിരാശചിത്തരെയാണ് 'ചവറിനും, ചാവേറിനു'മായി നിയോഗിക്കുന്നത്.

♦ അകലത്ത് നിന്നുള്ള നിയന്ത്രണം ജീവിതത്തിന്റെ ഭംഗി കെടുത്തികളയുന്നു. നേരിട്ട് പറയുവാൻ അറിയാത്തവർ ഇലക്ട്രോണിക് മാധ്യമങ്ങളിലൂടെ സന്ദേശം പ്രചരിപ്പിക്കുകയാണ്. സുഘടിതമായ സമൂഹത്തെപ്പോലും വിഘടിപ്പിക്കുവാൻ കഴിയുന്ന സന്ദേശങ്ങളാണ് അന്തരീക്ഷത്തിലൂടെ പ്രചരിക്കുന്നത്. വിദൂരനിയന്ത്രിത ഉപകരണങ്ങളെപ്പോലെ മനുഷ്യൻ മാറുന്നു.

♦ മനുഷ്യൻ മേധാവിത്വ മന:സ്ഥിതി പോലെ തന്നെ പലതിനും അടിമപ്പെടുവാനുള്ള വ്യഗ്രതയും പഠിക്കേണ്ടതാണ്. മനുഷ്യൻ ഇന്ന് ഉപകരണങ്ങളുടെ ഉപകരണമായി മാറുന്നു (Man is the instrument of instrument) അടിമത്വം സംഘപരമല്ല. വ്യക്തിപരമാണ് എന്ന തലത്തിലാണ് കൂടുതൽ അക്രമോത്സുകത പ്രകടിപ്പിക്കുന്നത്.

♦ സ്വാതന്ത്ര്യവും, വ്യക്തിഗത ഇഷ്ടങ്ങളും ഏറിയതോടെ 'സമൂഹം ഉടലെടുക്കുന്നില്ല' എന്നതാണ് വാസ്തവം. അടിസ്ഥാനമില്ലാത്ത ജീവിതങ്ങളിലായി വ്യക്തികൾ തളയ്ക്കപ്പെടുന്നു. വ്യക്തിത്വം, കുടുംബത്തിൽ പോലും പൂർണത പ്രാപിക്കാത്തതിനാൽ "കുടുംബം നാഗരികതയുടെ വിളനിലം" എന്നത് പഴംകഥയായി മാറുന്നു. ആവർത്തിക്കപ്പെടുന്ന പഴംകഥകൾ വിരസതയുളവാക്കുകയും വികർഷിക്കുകയും ചെയ്യുന്നു. ബന്ധങ്ങളില്ലാത്തിടത്ത് അടുപ്പവും, സ്നേഹമില്ലാത്തിടത്ത് ഉടപ്പവും വാഴുന്നില്ല. പകരം, സെയിന്റ് പോൾ യുഗാന്ത്യ സംഭവങ്ങളെക്കുറിച്ച് പറയുന്നത് പോലെ "മനുഷ്യൻ ഉഗ്രൻമാരും, സ്വാർത്ഥമതികളുമായി" മാറുന്നു.

വിഘടനത്തിന്റെ കാരണങ്ങൾ ഏറുകയാണ്. അതിന്റെ വിപരീത ഫലങ്ങൾ ഇന്ന് കണ്ട് തുടങ്ങിയിരിക്കുന്നു. വർഗീതയയും, മൗലികവാദങ്ങളും അടിസ്ഥാനമില്ലാത്തതിന്റെ ലക്ഷണങ്ങളാണ്. വളരുന്ന വർഗീയത കാരണമല്ല, കാര്യമാണ് (Effect) എന്ന് തിരിച്ചറിയുന്നിടത്താണ് സാമൂഹിക സംഘാടനം സാദ്ധ്യമാകുന്നത്.

'വളരുന്ന വർഗീയത' ആപൽകരമായ കാര്യമാണെന്ന് നാം തിരിച്ചറിയുമ്പോൾ തന്നെ അറിഞ്ഞോ, അറിയാതെയോ നാം അതിനെ പരിലാളിക്കാറുണ്ട്. 'എന്റേത്', 'നമ്മുടേത്' എന്ന സംജ്ഞകളിലൂടെ അങ്കുരിക്കുന്ന വർഗീയത സംഘപരമാകുമ്പോൾ പ്രത്യക്ഷത്തിൽ കാണുന്നു. കൂടുതൽ ആളുകൾ ഇത്തരം സംഘപരമായ തുടർച്ചകൾ (Collective Institutions) അനുഭവിക്കുന്നത് എങ്ങനെയാണ്, എന്തുകൊണ്ടാണ്? പ്രത്യക്ഷത്തിൽ കാണുന്ന ചേരിതിരിവുകളെക്കാൾ ആഴത്തിൽ വേരൂന്നിയിരിക്കുന്നതും, അദൃശ്യവുമായ തീരുമാനങ്ങളും നിഗമനങ്ങളും വ്യക്തിപരമായ പതർച്ചകളിലേക്കാണ് വിരൽചൂണ്ടുന്നത്.




സുബ്രമണ്യം ചന്ദ്രശേഖർ എക്കാലത്തെയും വാന നിരീക്ഷണ ശാസ്ത്രജ്ഞനാണ്. 1920-ൽ സർ ആർതർ എഡിസനോടൊപ്പം ഗവേഷണത്തിൽ ഏർപ്പെടുകയുണ്ടായി. ഗുരുത്വാകർഷണ ബലത്തിനെതിരായി ഒരു നക്ഷത്രം എത്ര വലുതായും, പ്രപഞ്ചത്തിൽ നിന്ന് വേർപെട്ടും പ്രവർത്തിക്കുന്നുവെന്ന് പഠിച്ച ചന്ദ്രശേഖർ അതിന്റെ ഊർജ്ജമെല്ലാം ഉപയോഗിച്ച് കഴിയുമ്പോഴാണ് വേർപെട്ട് വലുതാകുവാൻ ചിന്തിക്കുന്നതെന്ന് കണ്ടെത്തുകയുണ്ടായി. ഇന്ന് മതങ്ങൾ പരസ്പരം പഴിചാരുന്നു. രാഷ്ട്രീയ നേതാക്കന്മാർ ഉള്ളിലുള്ള സ്നേഹം ഒട്ടും കാണിക്കാതെ പുറമെ പകയോടെ പെരുമാറുന്നു. രാഷ്ട്രീയ പാർട്ടികൾ പരസ്പരം പരിഭവിക്കുന്നു. പൊതുസമൂഹം എന്ന എകീഭാവത്തിൽ നിന്ന് വേർപെട്ട്, സ്വാഭാവിക ഭാവങ്ങളെയെല്ലാം ഒഴിവാക്കി വളരുവാനുള്ള തത്രപാച്ചിൽ മൗലികവാദത്തിന്റെയും വർഗ്ഗീതയുടെയും തടവുകാരായി മാറുന്നു.

മേൽപറഞ്ഞ സവിശേഷമായ പെരുമാറ്റരീതി മൂലം പകയോടെ സംസാരിക്കുന്നത് ഫാഷനായി മാറുന്നു. മത-സാംസ്കാരിക നേതാക്കളും ഈ വഴിയെ നീങ്ങുമ്പോൾ ഹൃദ്യമായ ഭാഷണം ബലഹീനതയായി കാണുന്നു. പുതുതലമുറ ആരോടും വിധേയത്വമില്ലാതെ പെരുമാറുന്നതിന്റെ കാരണം മുതിർന്നവരുടെ പക്കൽ നിന്ന് അവരേറ്റുവാങ്ങുന്ന കയ്പേറിയ അനുഭവങ്ങളാണ്. മുതിർന്ന സമൂഹത്തിലെ എല്ലാവരും മോശക്കാരാണെന്നോ, ചെറുപ്പക്കാരെല്ലാം മോശക്കാരാണെന്നോ ഇതിനർത്ഥമില്ല. ചെറിയ സന്തോഷങ്ങൾക്കും, കൊച്ചു സുഖങ്ങൾക്കും വേണ്ടി മുതിർന്ന സമൂഹം അനുവർത്തിച്ച ശീലങ്ങളിൽ നിന്നാണ് പുതുസമൂഹം അരാജകതത്വത്തെ പുൽകുന്നത്. ഊർജമെല്ലാം ഉപയോഗിച്ച് ശൂന്യമായ നക്ഷത്രം പോലെ പ്രഭചൊരിയാതെയും, വേർപെട്ടും ഉൽക്കകൾ പോലെ മനുഷ്യജീവിതങ്ങൾ മാറുന്നു.

"സാക്ഷാൽ മതം വിശ്വവ്യാപകമായ ഒരു സത്യമായി നിലകൊള്ളുന്നു" എന്ന് പറഞ്ഞത് ഭാരതത്തിന്റെ രാഷ്ട്രപതിയായിരുന്ന ഡോ. എസ്. രാധാകൃഷ്ണൻ ആണ്. ലോകത്തിലെ മത-വിശ്വാസ-അനുഷ്ഠാന രീതികൾക്ക് വേർപെട്ട അസ്തിത്വം ഇല്ലെന്ന് സംസ്കാരങ്ങളെക്കുറിച്ച് പഠിച്ചവർ പറയുന്നു. വ്യത്യസ്തതകൾ ഏറെയുണ്ടെങ്കിലും അടിസ്ഥാനപരമായ ഐക്യത എന്ന സുവർണ്ണങ്ങൾ കണ്ടെത്തുവാൻ താരതമ്യ പഠനത്തിന് കഴിയുന്നു. 'സത്താപരമായ ഐക്യത' എന്നാണ് ചിന്തകൻമാർ ഇതിനെ വിശേഷിപ്പിക്കുന്നത്.

അടിസ്ഥാനതത്വപരമായ അറിവിൽ നിന്നും മൗലികവാദത്തിലേക്ക് നിപതിക്കുന്നതിന്റെ ഫലമായ സമാഹൃതമായ വിഭവ വിനിയോഗം നടക്കാതെ പോകുന്നു. പകരം, ഒറ്റയ്ക്കുതകുന്ന സംരംഭങ്ങൾക്ക് (Solitary, Seggregated Ventures) കൂടുതൽ സ്വീകാര്യത ലഭിക്കുന്നു. അത്തരം സ്വീകാര്യത നൽകുന്നതിലും വിദ്യാഭ്യാസപരമായി മുന്നിൽ നിൽക്കുന്നവർക്കും, നിരക്ഷരരും എല്ലാം ഒരുപോലെ മത്സരിക്കുന്നു.

മദ്ധ്യകേരളത്തിൽ ഒരു ക്രൈസ്തവ ദേവാലയത്തിന്റെ മുന്നിൽ വലിയ ഒരു കമാനം പണിയുവാൻ തീരുമാനിച്ചു. വൈദികനും ചില ആളുകളും അതിനായി തയ്യാറെടുക്കുമ്പോൾ മറ്റൊരു വിഭാഗം ആളുകൾ സംഘടിതമായി എത്തി പ്രതിഷേധം അറിയിക്കുകയുണ്ടായി. പ്രാർത്ഥനയോടെ എല്ലാ കാര്യങ്ങളും ചെയ്യുന്ന വൈദികൻ പദ്ധതി ഉപേക്ഷിച്ചു. ആരോടും പരിഭവമില്ലാതെ എല്ലാവർക്കും വേണ്ടി യത്നിക്കുന്ന വൈദികനോട് അസൂയ തോന്നിയ മറ്റൊരു ക്രൈസ്തവവിഭാഗത്തിലെ വൈദികനാണ് മറ്റ് മതസ്ഥരെ പ്രതിഷേധത്തിനായി ഒരുക്കിയത് എന്നറിയുമ്പോഴാണ് ജീർണത എവിടെ, എങ്ങനെ എന്തുമാത്രം എന്ന് നാം തിരിച്ചറിയുന്നത്.

വർഗീയതയ്ക്കുള്ളിലെ വംശീയതയും, മൗലികവാദത്തിനുള്ളിലെ വരട്ടുതത്വങ്ങളും പ്രശ്നത്തിന്റെ സങ്കീർണത വർദ്ധിപ്പിക്കുകയാണ്. ആശുപത്രിയിൽ രോഗി മരിച്ചാൽ മതം നോക്കി പ്രതികരിക്കുന്നവരായി നാം മാറുന്നു. 'സാംസ്കാരികം' എന്ന വാക്കിന് ഏറ്റവും ശുദ്ധിയായത് എന്നർത്ഥമുണ്ട്. സാംസ്കാരിക നായകൻമാർ പോലും സമകാലീന സംഭവങ്ങളോട് പ്രതികരിക്കുമ്പോൾ സഹിഷ്ണുതയില്ലാതെയും, അവമതിയോടെയും സംസാരിക്കുന്നത് തകരുന്ന സമൂഹത്തിന്റെ സൂചനയാണ്.

അജ്ഞതയാണ് സങ്കീർണമായ മറ്റൊരു പ്രശ്നം. അറിവുണ്ടെന്ന് നടിക്കുന്നവരുടെ ഇടയിലെ അജ്ഞത സമുദ്രത്തിൽ ശുദ്ധജലം അന്വേഷിക്കുന്നത് പോലെയാണ്. മറ്റ് മതങ്ങളെക്കുറിച്ചുള്ള അജ്ഞത മൂലം അകലം ഉണ്ടാകുന്നു. 'അറിയില്ല' എന്ന് സമ്മതിക്കുന്നതിന് മടിയുള്ളതിനാൽ അൽപ ജ്ഞാനം കൊണ്ട് വിശദീകരണം മെനയുകയാണ്.

'മറ്റുള്ള മതം' എന്നൊന്നില്ലെങ്കിലും അയൽപക്കത്തുള്ളവരുടെ ക്ഷേമം നമ്മുടെ ധർമ്മമാകേണ്ടതുണ്ട്. എല്ലാമതവും ഉള്ളിലെ പ്രകാശത്തെ പ്രേജ്ജ്വലിപ്പിക്കേണ്ടതാണ്. പലപ്പോഴും അന്ധതയെ ആനയിക്കുന്ന ഘോഷയാത്രകളായി ജീവിതങ്ങൾ മാറുന്നതിന്റെ കാരണം വെളിച്ചത്തിന്റെ മൂല്യം അറിയാത്തതുകൊണ്ടാണ്. "ആർക്കും ജോലിചെയ്യാൻ കഴിയാത്ത രാത്രി വരുന്നു" എന്ന സുവിശേഷത്തിലെ ഓർമ്മപ്പെടുത്തൽ നടുക്കത്തോടെ മാത്രമേ നമുക്ക് സ്വീകരിക്കുവാൻ കഴിയുകയുള്ളൂ.

'സഹസ്രാബ്ദ കുഞ്ഞുങ്ങൾ' എന്ന് പറഞ്ഞാൽ എ.ഡി. 2000 ന് ശേഷം ജനിച്ചവർ. ഈ വർഷം എസ്. എസ്. എൽ. സി. പരീക്ഷയെഴുതാൻ തയ്യാറെടുക്കുന്നവരാണിവർ. മതത്തിന്റെയും, ജാതിയുടെയും വലിയ നീരാളിപ്പിടുത്തം കൂടാതെ വളർന്ന് വരുന്ന ഈ കുഞ്ഞുങ്ങളുടെ സഹവർത്തിത്വം നഷ്ടപ്പെടുന്നത് എങ്ങനെയെന്നല്ലേ? മാർക്ക് നേടിയാലും ഉന്നതപഠനം സാദ്ധ്യമാകാതെ വരുമ്പോൾ എന്തുകൊണ്ട് ? എങ്ങനെ? തുടങ്ങിയ ചോദ്യങ്ങൾ ഉയരുന്നു. ക്യാപിറ്റേഷൻ കൂടാതെയും, മെരിറ്റ് നോക്കിയും കുഞ്ഞുങ്ങളെ ഉപരിപഠനത്തിനായി ആനയിക്കേണ്ട ചുമതല നമ്മുടേതാണ്. പലചോദ്യങ്ങൾക്കും ഉത്തരമില്ല. എന്നാൽ ചില ചോദ്യങ്ങൾക്കുള്ള ഉത്തരം 'നമ്മുടേത്' എന്ന് ഒരു വിഭാഗവും 'അവരുടേത്' എന്ന് മറുവിഭാഗവും ചിന്തിക്കുന്നതുമായി ബന്ധപ്പെട്ടിരിക്കുന്നു.

ചിന്തകളെ ശുദ്ധമാക്കാം. ഇത് വെളിച്ചത്തിന്റെ വർഷമാണ്. ഇത് നാടിന്റെ വർഷമാണ്. ലോകത്തിന്റെ പാപത്തെ ചുമക്കുന്ന കുഞ്ഞാടായ ക്രിസ്തുവിന്റെ അനുയായികൾ വർഗീയതയെ ഭൂമിയിൽനിന്ന് ഇല്ലാതാക്കുവാൻ യത്നിക്കണം. ഇത് മണ്ണിന്റെ വർഷം കൂടിയാണ്. മനുഷ്യജീവിതം സാധ്യമാക്കുന്ന നെറ്റിമേൽ ഉതിർക്കുന്ന വിയർപ്പിനാൽ ഭക്ഷണം വിളയിക്കുന്ന മണ്ണ് മനുഷ്യന്റെ സമൂഹജീവിതം ആസ്വാദ്യകരമാക്കുന്നു. സൃഷ്ടിയിലെ പ്രവർത്തനങ്ങളാൽ വേർപെട്ടും ഒട്ടപ്പെട്ടും കഴിയുന്ന സമൂഹങ്ങളെ സംയോജിപ്പിക്കാം. എല്ലാം ഒന്നാകണമെന്നോ, ഒരുപോലെയാകണമെന്നോ, അല്ല, പ്രത്യതാ വൈവിധ്യങ്ങളുടെ മദ്ധ്യേയുള്ള ഐക്യത്തിനായി യാജിക്കാം. അങ്ങനെ, മനുഷ്യകുലത്തിന്റെ ക്ഷേമവും, നിലനിൽപും മാത്രമല്ല, സർവ്വ ചരാചരത്തിന്റെയും ഐശ്വര്യത്തിനായി ഒരുമിക്കുന്ന സമൂഹ സൃഷ്ടിക്കായി ഒരുങ്ങാം. ലോകം ഒരു തിരുമേശയായി രൂപാന്തരപ്പെടട്ടെ.






# നീയും ഞാനും - ഈശ്വരസ്നേഹത്തിൻ അടയാളങ്ങൾ

ഫാ. ഫിലിപ്പ് വെട്ടിക്കാട്ട്

ഈയടുത്തകാലത്ത് എന്നെ വളരെയേറെ സ്പർശിച്ച, എന്റെ ഹൃദയതന്ത്രികളിൽ ദൈവസ്നേഹത്തിന്റെ രാഗങ്ങൾ മീട്ടിയ ഒരു കഥ ഞാനിവിടെ കുറിക്കട്ടെ.

അതിപുരാതനമായ ഒരു ക്ഷേത്രത്തിൽ ഏതാനും വെള്ളരിപ്രാവുകൾ ദു:ഖമെന്തെന്നറിയാതെ അതിസന്തോഷത്തോടെ ജീവിച്ചിരുന്നു. ആ വർഷത്തെ ഉത്സവത്തോടനുബന്ധിച്ച് അമ്പലത്തിൽ അറ്റകുറ്റപണികൾ തുടങ്ങിയപ്പോൾ അവ അടുത്തുള്ള ഒരു ദൈവാലയത്തിലേക്കു താമസം മാറ്റി. ആ ദേവാലയത്തിൽ നേരത്തെതന്നെ ചേക്കേറിയിരുന്ന പ്രാവുകൾ പുതിയതായി വന്നവരെ യാതൊരു അസ്വാരസ്യവും കൂടാതെ സന്തോഷത്തോടെ സ്വാഗതം ചെയ്തു. ഡിസംബറിന്റെ തണുപ്പിൽ ക്രിസ്മസ് ആഘോഷിക്കാൻ ദൈവാലയം മോടിപിടിപ്പിക്കാൻ തുടങ്ങിയപ്പോൾ പ്രാവുകൾ എല്ലാം കൂടി അടുത്തുള്ള മുസ്ലീം പള്ളിയിൽ സ്ഥലം കണ്ടെത്തി. മുസ്ലീം പള്ളിയിലെ പ്രാവുകൾ അവർക്കു വളരെ ഊഷ്മളമായ സ്വീകരണമാണ് നല്കിയത്. റമദാൻ മാസമായപ്പോൾ അവരെല്ലാവരും കൂടെ പഴയ അമ്പലത്തിലേക്കു തിരിച്ചുപോയി.

ഒരു ദിവസം താഴെയുള്ള പൊതുനിരത്തിൽ ഒരു വലിയ ലഹള പൊട്ടിപുറപ്പെട്ടു. ഇതുകണ്ട കുഞ്ഞു പ്രാവ് ഉദ്വേഗത്തോടെ അമ്മ പ്രാവിനോട് ചോദിച്ചു: "അമ്മേ അതാരാണ്? എന്താണ് അവിടെ നടക്കുന്നത്?". അമ്മ പറഞ്ഞു: "അവർ മനുഷ്യരാണ്". "എന്തിനാണമ്മേ അവർ തമ്മിൽ കലഹിക്കുന്നത്". അതിനു അമ്മ ഇപ്രകാരം മറുപടി പറഞ്ഞു. "അമ്പലത്തിൽ പോകുന്നവരെ ഹിന്ദുക്കളെന്നും ദൈവാലയത്തിൽ പോകുന്നവരെ ക്രിസ്ത്യാനികളെന്നും, മോസ്കിൽ പോകുന്നവരെ മുസ്ലീമുകൾ എന്നും വിളിക്കുന്നു. കുഞ്ഞുപ്രാവിനു ഒന്നും മനസ്സിലായില്ല. "അതെന്താമ്മെ നമ്മൾ അമ്പലത്തിൽ ആയിരുന്നപ്പോ ഴും, പള്ളികളിലായിരുന്നപ്പോഴും നമ്മൾ പ്രാവുകളായിരുന്നല്ലോ. അതുപോലെ അവർക്കെന്താ "മനുഷ്യർ" ആയിട്ട് ജീവിച്ചുകൂടെ എന്ന വളരെ ചിന്തോദ്ദീപകമായ ചോദ്യത്തിന് ആ അമ്മ ഇങ്ങനെ ഉത്തരം പറഞ്ഞു:

"നീയും ഞാനും നമ്മുടെ കൂട്ടുകാരും ദൈവസ്പർശം അനുഭവിച്ചവരാണ്. അതുകൊണ്ടാണ് നാം ഇവിടെ സമാധാനത്തോടെയും സന്തോഷത്തോടെയും ഉയരങ്ങളിൽ വസിക്കുന്നത്. ഈ മനുഷ്യർ ഇനിയും ദൈവസ്നേഹം എന്തെന്നറിഞ്ഞിട്ടില്ല. അതുകൊണ്ടാണ് അവർ നമുക്ക് താഴെ ജീവിക്കുന്നതും തമ്മിൽ തല്ലിച്ചാകുന്നതും". ഇതിലും ഉദാത്തമായ ദൈവാംശം ഒരുപക്ഷെ വേദങ്ങളിലും മതഗ്രന്ഥങ്ങളിലും മാത്രമെ കാണപ്പെടൂ.

ഇതിന്റെ പശ്ചാത്തലത്തിൽ നിന്നും ചിന്തിക്കുമ്പോൾ ബാബ്രിയും, ദാദ്രിയും, നൗഷാദും, അമീർഖാനുമെല്ലാം സമൂഹത്തിൽ നിലനിൽക്കുന്ന, മാനവരാശിയെ ഉന്മൂലനം ചെയ്യുന്നതിനായി വളർന്നുകൊണ്ടിരിക്കുന്ന ഒരു മഹാവിപത്തിന്റെ ഓർമ്മപ്പെടുത്തലുകളാണ്. സമൂഹഗാത്രത്തിന്റെ അടിത്തറയായി



പ്രവർത്തിക്കേണ്ട സ്നേഹവും സഹിഷ്ണുതയും ദിനംപ്രതി വർഗ്ഗീയതയെന്ന അഗ്നിക്കൊടുങ്കാറ്റിൽ എരിഞ്ഞ് വെന്ത് നൊന്ത് അന്യമാകുന്നു.

**"ഇന്ത്യയിൽ യഥാർത്ഥ മാലിന്യം തെരുവുകളിലല്ല നമ്മുടെ മനസ്സുകളിലാണ്"** എന്നു ഗാന്ധിസ്മൃതിയുടെ സാന്ദ്രസ്മരണകൾ പേറിനില്ക്കുന്ന സബർമതി ആശ്രമത്തെ സാക്ഷിനിറുത്തി ഇന്ത്യയുടെ രാഷ്ട്രപതി പ്രണബ് മുഖർജി പറഞ്ഞിട്ട് ഏതാനും ദിസവങ്ങളെ ആയുള്ളു. ഇന്ത്യൻ ദേശീയതയുടെ ഹൃദയസംഗീതമായ മതനിരപേക്ഷതയ്ക്കായി ജീവൻ ത്യാഗം ചെയ്ത ഗാന്ധിയെന്ന ധൈഷ്ണിക പുരുഷൻ ഇന്ത്യൻ ജനാധിപത്യത്തിന്റെ നാൾവഴി കുറിച്ചപ്പോൾ വർഗീയത ഒരു കാട്ടുതീയായി പരിണമിച്ച് ഭാരതത്തെ ആ അഗ്നിനാളങ്ങൾ വിഴുങ്ങുമെന്ന് അദ്ദേഹം കരുതിയിട്ടുണ്ടാവില്ല. വർഗീയതയുടെ പേരിലുള്ള ചേരിതിരിവ് ഇരുപത്തൊന്നാം നൂറ്റാണ്ടിനു ചരിത്രം വച്ചുനീട്ടിയ പാരമ്പര്യമാണ്.

1947 ആഗസ്റ്റ് 15-ാം തീയതി അടിമച്ചങ്ങലകൾ പൊട്ടിച്ചെറിഞ്ഞ് ഭാരതം "വിധിയുമായി നടത്തിയ കൂടിക്കാഴ്ച'യ്ക്കൊടുവിൽ (Tryst with destiny) വെട്ടിമുറിക്കപ്പെട്ട ഭാരതത്തിന്റെ മുറിവുകൾ അണപൊട്ടിയൊഴുകി, രക്തകലുഷിതമായ ഒരു രണഭൂമിയായി മാറി. അന്നുണ്ടായ അസഹിഷ്ണതയുടെ ഉണങ്ങാത്ത മുറിവുകൾ ഇപ്പോഴും വിങ്ങി വേദനിപ്പിച്ചു കൊണ്ടിരിക്കുന്നു. സ്വാതന്ത്ര്യ പൂർവ്വകാലത്തെ ഭരണാധികാരികളും ബ്രിട്ടീഷുകാരും പാകിയ വർഗ്ഗീയതയുടെ വിത്തുകൾ നാമ്പുകളായി കിളിർത്ത് മരങ്ങളായി പരിണമിച്ചു. അതിന്റെ ഇലകൾ കൊഴിക്കാൻ സ്വാതന്ത്ര്യ സമരത്തിന് സാധിച്ചുവെങ്കിലും അതിന്റെ അന്തിമഫലം നിലയ്ക്കാത്ത അഗ്നിപ്രവാഹത്തിനു നാന്ദി കുറിച്ചു - ഇന്ത്യ പാകിസ്ഥാൻ വിഭജനത്തിലൂടെ.

**"അന്യായമായി ഒരു മനുഷ്യനെ നീ വധിച്ചാൽ മനുഷ്യസമൂഹത്തെയാകെ വധിച്ചതിന് തുല്യമാണ്, ഒരാൾക്ക് ജീവിതം നല്കിയാൻ മനുഷ്യർക്കാകെ ജീവിതം നല്കിയതിനു സമാനവും" (ഖുറാൻ).**

മതത്തിന്റെ പേരിൽ കൊല്ലും കൊലവിളിയും നടത്തുന്ന പല സംഘടനകളും മതതത്വങ്ങളിലേക്ക് നോക്കാറില്ല. മണ്ണിനും സ്വത്തിനും അധികാരത്തിന്നും വേണ്ടി വാളെടുത്തവർ മതത്തിന്റെ പേരിൽ ഒന്നാവുകയും ലോകജനതയെ ധ്രുവങ്ങളിലായി അകറ്റി നിറുത്തുകയും ചെയ്തു.

**"നീ നിന്റെ അയൽക്കാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കുക. ഇവയെക്കാൾ വലിയ കല്പന ഒന്നുമില്ല" (മർക്കോ. 12:31).**

എന്നു പഠിപ്പിച്ച യേശുദേവന്റെ സ്നേഹഗാഥ കുരിശിൽ കൈവിരിച്ചപ്പോൾ അവന്റെ അനുയായികൾ പലപ്പോഴും ആ സ്നേഹത്തിന്റെ ആഴവും വ്യാപ്തിയും മനസ്സിലാക്കാതെ സങ്കുചിതമായ ശക്തിപ്രകടനങ്ങളിലൂടെ ആ ത്യാഗം വിസ്മരിക്കുന്നു. മാതൃകയാവേണ്ട ക്രൈസ്തവ സഭയ്ക്കുള്ളിലെ ചേരിതിരിവുകൾ പലപ്പോഴും നമ്മെ ദൈവസ്നേഹത്തിൽ നിന്നും അകറ്റുന്നു. പാരീസിലും അമേരിക്കയിലും സിറയയിലും, പലസ്തീനിലും ഇസ്രായേലിലും എത്രയോപേർ കൊല്ലപ്പെട്ടു. വർഗീയതയുടെ പേരിൽ പുസ്തകങ്ങളും ചലച്ചിത്രങ്ങളും, എഴുത്തുകാരും, ചിന്തകന്മാരും കീറിമുറിക്കപ്പെടുമ്പോഴും വധിക്കപ്പെടുമ്പോഴും സമൂഹത്തിനു എന്തു കെട്ടുറപ്പാണുള്ളത്. മതത്തിന്റെയും ജാതിയുടെയും പേരിൽ രാഷ്ട്രീയ ഉപജാപങ്ങളും തമ്മിൽത്തല്ലും വാക്പോരും ചലച്ചിത്രത്തിന്റെ ചാരുതയോടെ ന്യൂസ് ചാനലുകൾ പകർത്തുമ്പോൾ തകർന്നു വീഴുന്നത് മതേതരത്വം എന്ന മഹത്തായ ആശയമാണ്. വ്യത്യസ്തവും വിഭിന്നവുമായ മതങ്ങളെ കോർത്തിണക്കി ഒരൊറ്റ ഇന്ത്യ സ്വപ്നം കാണുന്ന പൗരന്മാർ ഇന്നു ഒരു വ്യോമോഹം മാത്രമാണ്.

ഭരണഘടനയുടെ ആർട്ടിക്കിൾ 25-ഉം, 28-ഉം അനുശാസിക്കുന്ന മതസ്വാതന്ത്ര്യം (Freedom of religion) ഇന്ത്യമഹാരാജ്യത്തെ ഏതൊരു പൗരനും സമാധാനപൂർണ്ണമായി തങ്ങളുടെ വിശ്വാസങ്ങൾ പരിപോഷപ്പെടുത്താനുള്ള സ്വാതന്ത്ര്യം നല്കിയിട്ടുണ്ട്.

എന്നാൽ മതത്തെ വ്യക്തിതാല്പര്യങ്ങൾക്കും സാമ്പത്തിക നേട്ടങ്ങൾക്കും ദുരുപയോഗം ചെയ്യുന്നവരാണ് സമൂഹത്തിന്റെയൊക്കെ സമാധാനത്തെ തകർക്കുന്നത്. "വസുദേവ കുടുംബകം" എന്നുദ്ഘോഷിച്ച സനാതന ധർമ്മവും, ശത്രുവിനെപോലും സ്നേഹിക്കാൻ പഠിപ്പിച്ച ഈശോയും നമ്മുടെ മുമ്പിൽ ബലിയാടുകളാക്കപ്പെടുന്നു. സമാധാനകാംക്ഷികൾക്കുനേരെ വെടിയുണ്ടകളുതിർക്കുന്നവർ മനുഷ്യസ്നേഹത്തിന്റേയും സംസ്കാരത്തിന്റേയും തകർച്ചക്കു വഴിവയ്ക്കുന്നു.

വർഗീയവത്കരിക്കപ്പെട്ട മതം മനുഷ്യന്റെ ആവിഷ്കാര സ്വാതന്ത്ര്യത്തെപ്പോലും വേട്ടയാടുന്നതിന്റെ സാക്ഷ്യങ്ങളാണ് എഴുത്തുകാർ കൊല്ലപ്പെടുന്നതും വിമർശിക്കപ്പെടുന്നതും. ദബോൽക്കറും കൽബുർഗിയുമൊക്കെ വെടിയുണ്ടയ്ക്കിരയായിട്ട് അധിക കാലമായിട്ടില്ല. സഹവർത്തിത്തിലും സഹിഷ്ണുതയിലും സ്നേഹത്തിലും അധിഷ്ഠിതമായ ഒരു സമൂഹം ഭൂമിയിൽ നിന്നും എന്നെന്നേക്കുമായി തുടച്ചുനീക്കപ്പെടുന്നതിന് കാവൽ നില്ക്കാൻ നാം നമ്മെത്തന്നെ അനുവദിച്ചുകൂടാ.

സമൂഹത്തിന്റെ തകർച്ചയ്ക്കു കാരണങ്ങൾ അനേഷിക്കുമ്പോൾ അവയിൽ നാം അറിഞ്ഞോ അറിയാതെയോ സൃഷ്ടിക്കുന്ന കാരണങ്ങളിൽ അടിസ്ഥാനപരമായി മനുഷ്യന്റെ സ്വാർത്ഥതയാണെന്നു മനസ്സിലാക്കാൻ സാധിക്കും. വർഗീയത സ്വാർത്ഥതയുടെ ഉത്പന്നമാണെന്നത് ചരിത്രവും അനുഭവവും തെളി




യിക്കുന്നു. നമ്മുടെ അടിസ്ഥാന സ്വഭാവത്തിൽ വ്യക്തിതാൽപര്യങ്ങൾ വേരോടുന്നതും തഴച്ചുവളരുന്നതുമാണ് വർഗീയതയെ അതിജീവിക്കാൻ ശ്രമിക്കുമ്പോഴും മനുഷ്യസമൂഹത്തെ നന്മയിൽ നിന്നും തിന്മയിലേക്കു തള്ളി വിട്ടുകൊണ്ടിരിക്കുന്നത്. വർഗീയ ചിന്തയെ അതിജിവിക്കുന്നതിൽ മനുഷ്യൻ പരാജയപ്പെടുന്നതിന്റെ മുഖ്യകാരണം അതിനുവേണ്ടിയുള്ള പരിശ്രമങ്ങളിൽ മനുഷ്യൻ പ്രകടിപ്പിക്കുന്ന സത്യസന്ധതയില്ലായ്മയാണ്. പറയുന്നതും പ്രവർത്തിക്കുന്നതും തമ്മിൽ അഗാധമായ പൊരുത്തക്കേടുകൾ നിലനില്ക്കുന്നതുകൊണ്ടാണ് സമൂഹ മനസ്സാക്ഷി വൃണപ്പെട്ട് ചോര പൊടിയുന്നതും ആഴത്തിൽ വേരോടിയിരിക്കുന്ന വർഗീയതയെന്ന വിപത്ത് വളർന്നുകൊണ്ടിരിക്കുന്നതും.

**''വാക്കിലും സംസാരത്തിലും അല്ല നാം സ്നേഹിക്കേണ്ടത് പ്രവർത്തിയിലൂടെയാണ്''** എന്ന് യോഹ 3:18–ൽ പറയുന്ന പ്രകാരം നമ്മുടെ പ്രവൃത്തി ശുദ്ധീകരിക്കേണ്ടതുണ്ട്.

ഹിന്ദുവെന്നും മുസൽമാനെന്നും ക്രിസ്ത്യാനിയെന്നും ബോധപൂർവ്വം സൃഷ്ടിക്കപ്പെടുന്ന അതിർവരമ്പുകൾ കുരുന്നു മനസ്സുകളിൽ ജാതിവിഷം കുത്തിവെക്കുന്ന വെടിമരുന്നുകളായി മാറുന്നു. ജാതിമത ചിന്തകൾ രൂപപ്പെടുകയും യുവതലമുറയെ ഇതിനനുസരിച്ച് ചിന്തിക്കാനും പെരുമാറാനും പഠിപ്പിക്കുകയും ചെയ്യുന്നു.

സമൂഹബന്ധങ്ങൾക്കും, വ്യക്തിബന്ധങ്ങൾക്കും പ്രസക്തി നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു കാലയളവിലാണ് നാം ജീവിക്കുന്നത്. മനുഷ്യർ തമ്മിലുള്ള ചെറിയ ഇടപാടുകളിൽ പോലും ലാഭം കൊതിക്കുന്ന മനുഷ്യസമൂഹത്തിൽ നാം ആഗ്രഹിക്കുന്ന തരത്തിലുള്ള നന്മകൾ കണ്ടെത്താൻ സാധിക്കുന്നില്ല.

നല്ല അയൽക്കാരനെ കാട്ടിക്കൊടുത്തു വളർത്തുന്ന മാതാപിതാക്കൾ കുടുംബമെന്ന അടിസ്ഥാന സാമൂഹികഘടനയെ, സ്നേഹത്തിന്റെ താവളങ്ങളും അടയാളങ്ങളുമായി മാറ്റണം. അവിടെ ദൈവത്തോടുള്ള ഭക്തി ജീവനദിയായി ഒഴുകണം. അപ്പോൾ **"ദൈവം സ്നേഹമാണെന്നും, സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിലും, ദൈവം അവനിലും വസിക്കുമെന്നും" (1 യോഹ. 4:16)** സമൂഹം തിരിച്ചറിയും. അവിടെ സഹിഷ്ണുതയുടെയും സഹവർത്തിത്തന്റേയും പൂങ്കാവനങ്ങൾ രൂപപ്പെടും.

**"തേനീച്ച വ്യത്യസ്ത പൂക്കളിൽ നിന്നു തേൻ സ്വാംശീകരിക്കുന്നതുപോലെ ബുദ്ധിയുള്ള മനുഷ്യർ വ്യത്യസ്ത മതങ്ങളിൽ നിന്ന് നന്മയെ ഉൾക്കൊള്ളും" (ഗാന്ധി).**

കാലാതീതകാലം മുതൽ രൂപാന്തരപ്പെട്ട് കെട്ടിപ്പടുക്കപ്പെട്ട സമൂഹത്തെ തോളുരുമ്മി നിന്നു ഒറ്റക്കെട്ടായി പരിരക്ഷിക്കേണ്ട ചുമതല നമുക്കുണ്ട്. ഒരു വർഗീയതയ്ക്കും തകർക്കാൻ പറ്റാത്ത മാനവിക സംസ്കാരത്തിന്റെ കാവലാളുകളായിരിക്കണം സമൂഹത്തെ സംരക്ഷിക്കേണ്ട മനുഷ്യകുലം.

ദൈവത്തിന്റെ അത്ഭുത സൃഷ്ടികളായ നമുക്കു ഭൂമിയെ ആ ദിവ്യസ്നേഹത്തിൽ നിലനിർത്താൻ, ഭൂമിയുടെ അറ്റത്തോളം ആ ദിവ്യസ്നേഹത്തിന്റെ സാക്ഷികളാവാൻ നാം വിളിച്ചു വേർതിരിക്കപ്പെട്ടിരിക്കുന്നു എന്ന ബോദ്ധ്യത്തോടെ അവന്റെ ശബ്ദത്തിന്നായി കാതോർക്കാം.

"ജീവിതമെന്തെന്നറിയില്ല ജീവിതാന്ത്യമെന്നെന്നറിയില്ല

ഒന്നെനിക്കറിയാം നീയും ഞാനും

ഈശ്വരസ്നേഹത്തിൻ അടയാളങ്ങൾ

ഇവിടെൻ മണ്ണിൽ ജാതിഭേദമില്ല

ഇവിടെൻ ഹൃത്തിൽ തിന്മതൻ ഭാവമില്ല

ഒന്നെനിക്കറിയാം മനുഷ്യനിർമ്മിത

വരമ്പുകളൊന്നും

മതിയാവില്ല.....മതിയാവില്ല

ദൈവീക സ്നേഹത്തിൻ

ഉറവയെ തടയാൻ".

ആനുകാലിക ലോകം

# വിഭജിക്കപ്പെടുന്ന കേരള സമൂഹം



ബോബി ഏബ്രഹാം



അങ്ങനെ സർവശക്തനും സംഘപരിവാറിന്റെ ദത്തുപുത്രനുമായ വെള്ളാപ്പള്ളി നടേശനെ ചേർത്തല പ്രഭു നടത്തിയ സമത്വ മുന്നേറ്റ യാത്ര അവസാനിപ്പിച്ചിരിക്കുന്നു. കാസർകോഡ് നിന്ന് ആരംഭിച്ച് തിരുവനന്തപുരം ശംഖുമുഖത്തെ കടൽത്തിരകളെ സാക്ഷിയാക്കി ആ യാത്ര അവസാനിപ്പിക്കുമ്പോൾ വെള്ളാപ്പള്ളിയുടെ ഉദ്ദേശ്യലക്ഷ്യങ്ങൾ പൂർണമായും സാധിച്ചില്ലെങ്കിലും സംഘപരിവാർ ഉന്നമിട്ട കാര്യങ്ങൾക്ക് തുടക്കമിടാൻ കഴിഞ്ഞു. മതേതരമായ മനസ്സ് കാത്തുസൂക്ഷിക്കുന്ന കേരളത്തിന്റെ മനസിൽ വിഷംവിതറി തമ്മിലടിപ്പിച്ച് കടുകയറാൻ ഇടം ഉണ്ടാക്കുകയെന്ന സംഘപരിവാർ തന്ത്രം ഒരു പരിധിവരെ വിജയിക്കുമ്പോൾ തകരുന്നത് കേരളത്തിന്റെ മനസമാധാനമാണ്.

സമത്വ മുന്നേറ്റ യാത്ര എന്നു പേരിട്ട ഈ യാത്ര തുടങ്ങിയത് ഏറെ നാളത്തെ കളമൊരുക്കലിനു ശേഷമാണ്. ജാതിഭേദം, മതദ്വേഷം ഏതുമില്ലാതെ സർവരും സോദരത്വേന വാഴുന്ന മാതൃകാ സ്ഥാനമാണിത് എന്നു ചൊല്ലിപ്പഠിപ്പിച്ച ശ്രീനാരായണ ഗുരു സ്ഥാപിച്ച പ്രസ്ഥാനത്തെ സമൂഹവിഭജന തന്ത്രം പയറ്റുന്ന സംഘപരിവാറിന്റെ ചേലത്തുമ്പിൽ കെട്ടിയിടാനുള്ള വെള്ളാപ്പള്ളിയുടെ ശ്രമങ്ങൾക്കെതിരെ അതിരൂക്ഷമായ ചെറുത്തുനിൽപാണ് കേരളത്തിൽ ഉണ്ടായത്. പഞ്ചായത്ത് തിരഞ്ഞെടുപ്പിനു തൊട്ടു മുമ്പ് ബിജെപിയുമായി ബന്ധം സ്ഥാപിച്ചുകൊണ്ട് വെള്ളാപ്പള്ളി നീങ്ങിയപ്പോൾ പ്രതിപക്ഷ നേതാവ് വി.എസ്. അച്യുതാനന്ദന്റെ നേതൃത്വത്തിൽ സിപിഎമ്മും കോൺഗ്രസിൽ വി.എം. സുധീരനും രംഗത്തുവന്നു. ഇതിനു പുറമേ ചിന്താശേഷി നശിച്ചിട്ടില്ലാത്ത ശ്രീനാരയണീയരും ഈ നീക്കത്തെ എതിർത്തു. അപ്പോഴാണ് നാടകീയമായി വെള്ളാപ്പള്ളി ജാഥ പ്രഖ്യാപിച്ചത്. എൻഎസ്എസ് ഉൾപ്പെടെയുള്ള പ്രമുഖ സംഘടനകൾ വിട്ടുനിന്നെങ്കിലും യോഗക്ഷേമസഭയുടെ നേതാവ് അക്കീരമ കാളിദാസ ഭട്ടതിരി, ഐ.എസ്.ആർ.ഒ. മുൻ ചെയർമാനും പ്രസിദ്ധ ബഹിരാകാശ ശാസ്ത്രജ്ഞനുമായ ജി. മാധവൻ നായർ തുടങ്ങിയവർ ജാഥയോട് ഐക്യദാർഢ്യം പ്രഖ്യാപിച്ചു. എന്നാൽ ചില സ്വകാര്യ ട്രസ്റ്റുകൾ നടത്തുന്ന ചക്കുളത്തുകാവ് പോലുള്ള ക്ഷേത്രങ്ങളിലെ വരുമാനത്തിൽ നിന്നൊരു രൂപയെങ്കിലും ഇങ്ങനെ മറ്റു ക്ഷേത്രങ്ങളുടെ നടത്തിപ്പിന് ലഭിക്കാറുമില്ല. പല സ്വകാര്യ ക്ഷേത്രങ്ങളും ഇന്ന് കോടികളുടെ വരുമാനമുള്ളവയാണ്. ഇവയുടെയൊന്നും വരുമാനത്തെപ്പറ്റി ആശങ്കപ്പെടാത്ത വെള്ളാപ്പള്ളിയും കൂട്ടരും സംഘപരിവാർ ആരോപണങ്ങൾ ഏറ്റുപിടിച്ചത് വർഗീയ ധ്രുവീകരണം എന്ന സംഘപരിവാർ അജണ്ട നടപ്പാക്കാൻ വേണ്ടി മാത്രമായിരുന്നു എന്ന് പകൽപോലെ വ്യക്തം.

വിദ്യാഭ്യാസ സ്ഥാപനങ്ങളെല്ലാം ക്രിസ്ത്യാനിയും മുസ്ലിമും കൈയടക്കി എന്ന ആരോപണത്തിന്റെ സ്ഥിതിയും വ്യത്യസ്തമല്ല. ക്രിസ്ത്യൻ വിദ്യാഭ്യാസ സ്ഥാപനങ്ങൾ കൂടുതലായി വന്നതിന്റെ കാരണം ചരിത്രപരമാണ്. അവയിലേറെയും മിഷനറി പ്രവർത്തനത്തിന്റെ ഭാഗമായി ഉയർന്നുവന്നവയാണ്. ശ്രീപത്മനാഭ സ്വാമി ക്ഷേത്രത്തിലുൾപ്പെടെ ജനങ്ങൾക്കവകാശപ്പെട്ട സഹസ്രകോടികളുടെ സ്വർണം വെറുതെ കൂട്ടിവച്ച കാലത്ത് പിടിയരി പിരിച്ചും സംഭാവന നൽകിയും ക്രിസ്ത്യൻ സമൂഹവും പുറത്തുനിന്ന് സംഭാവന പിരിച്ച് മിഷനറിമാരും പടുത്തുയർത്തിയവയാണ് ആ സ്ഥാപനങ്ങൾ. അറിവ് അഗ്നിയാണ് എന്നു തിരിച്ചറിയുകയും അധ:സ്ഥിത ജനവിഭാഗത്തിനുൾപ്പെടെ അതു പകർന്നു നൽകുകയും ചെയ്ത വിശാലമായ കാഴ്ചപ്പാടിന്റെ ഭാഗമായി സ്ഥാപിച്ചവയായിരുന്നു അവ. അവിടെയൊന്നും വിദ്യാഭ്യാസത്തിന് വില ഈടാക്കിയിരുന്നില്ല. തീർത്തും ദരിദ്രമായ പശ്ചാത്തലത്തിൽ നിന്നുയർന്നു വന്ന് രാഷ്ട്രപതിയായി ഉയർന്ന കെ.ആർ. നാരായണനെപ്പോലെയുള്ളവർക്ക് താങ്ങായി നിന്നത് ക്രിസ്ത്യൻ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആയിരുന്നു. അന്ന് സർക്കാരിൽ നിന്ന് ധനസഹായം ഒന്നും പറ്റാതെ പണം കണ്ടെത്തി ഈ വിദ്യാഭ്യാസ സ്ഥാപനങ്ങൾ പടുത്തുയർത്തിയതിന്റെ പിന്നിൽ വലിയ ത്യാഗമുണ്ട്. പിൽക്കാലത്ത് ചരിത്രപരമായ കാരണങ്ങളാൽ ഈ സ്ഥാപനങ്ങൾ സർക്കാർ നിയന്ത്രണത്തിലാകുകയും ചെയ്തു.

എന്നാൽ എല്ലാവരും മറക്കുന്ന ഒരു സത്യമുണ്ട്. സ്വാതന്ത്ര്യം നേടിയതിനു ശേഷം കേരളത്തിൽ പുതിയതായി സ്ഥാപിക്കപ്പെട്ട എയ്ഡഡ് വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ കണക്കെടുത്താൽ പ്രധാന ഗുണഭോക്താവ് എസ്.എൻ.ഡി.പി.യും എൻ.എസ്.എസും ആണെന്നു കാണാം. തിരുവനന്തപുരം മാർ ഇവാനിയോസ് പോലെയുള്ള സ്ഥാപനങ്ങൾ പടുത്തുയർത്തിയത് സ്വന്തമായി പണം മുടക്കി വാങ്ങിയ ഭൂമിയിലാണെങ്കിൽ തിരുവനന്തപുരം എം.ജി. കോളജ് പോലെയുള്ള സ്ഥാപനങ്ങൾ തുടങ്ങിയത് പതിച്ചു കിട്ടിയ ഭൂമിയിലാണെന്ന സത്യവും കാണാതിരിക്കരുത്. കാതടച്ചു വെടിവയ്ക്കുന്ന വെള്ളാപ്പള്ളിയെപ്പോലെയുള്ളവർ ചരിത്രത്തിലേക്കൊരു തിരിഞ്ഞുനോട്ടത്തിനു തയ്യാറാകാതെ മറ്റുള്ള സമുദായങ്ങളെയെല്ലാം കയ്യേറ്റക്കാരും ദുഷ്ടന്മാരുമായി ചിത്രീകരിക്കാനാണ് ആദ്യമേ ശ്രമം നടത്തിയത്. ഇനി കേരളത്തിലെ എത്ര ക്രൈസ്തവ, മുസ്ലിം ആരാധനാലയങ്ങൾ സർക്കാർ സൗജന്യമായി നൽകിയ ഭൂമിയിൽ നിൽക്കുന്നുണ്ട്, അവയുടെ നിർമാണത്തിന് സർക്കാർ എന്തു സഹായം നൽകിയിട്ടുണ്ട് എന്ന വിവരം കൂടി വെള്ളാപ്പള്ളി പറയണം. വെള്ളാപ്പള്ളി പറയുന്ന കള്ളങ്ങളെല്ലാം വിവരാവകാശപ്രകാരമുള്ള ഒറ്റ അപേക്ഷയുടെ മുമ്പിൽ നിഷ്പ്രഭമായി പോകുമെന്ന് അറിയാമെങ്കിലും അതിനു മുമ്പ് വിഷംചീറ്റുകയെന്ന ദൗത്യം വെള്ളാപ്പള്ളി നിർവഹിച്ചുകഴിഞ്ഞു.

ശരിയാണ്. വിദേശത്തും മറ്റും ജോലി ചെയ്യാൻ തയ്യാറായ ന്യൂനപക്ഷ സമൂദായം ഇന്ന് സാമ്പത്തിക ശക്തിയായി വളർന്നിട്ടുണ്ട്. പക്ഷേ അതിന്റെ പിന്നിൽ എത്രയോ തലമുറകളുടെ നിസ്വാർഥമായ പരിശ്രമമുണ്ടെന്ന കാര്യവും മറന്നുപോയി. അന്നും ഇന്നും കേരളത്തിലെ ഭൂമിയിൽ ഭൂരിഭാഗവും അവകാശമാക്കിവച്ചിരിക്കുന്നത് ഭൂരിപക്ഷ സമുദായങ്ങൾ തന്നെ. ഒരു തുണ്ടു മണ്ണില്ലാതെ കഷ്ടപ്പെട്ട ന്യൂനപക്ഷ സമുദായങ്ങൾ അവരുടെ അധ്വാനഫലം കൊണ്ടാണ് എന്തെങ്കിലും വാങ്ങിക്കൂട്ടിയത്. മലബാറിലേക്കു പോയ കുടിയേറ്റക്കാർ ജന്മിമാരുടെ ഭൂമി പണം കൊടുത്തു വാങ്ങിയാണ് കൃഷിയിറക്കിയത്. ആ ഭൂമിയൊക്കെ പൊന്നുവിളയുന്ന മണ്ണാക്കി അവർ മാറ്റി. തിരുവനന്തപുരത്തും മറ്റും ഒരു തുണ്ടു ഭൂമി സ്വന്തമായില്ലാതിരുന്ന ന്യൂനപക്ഷ സമുദായങ്ങൾ അവയൊക്കെ പിന്നീട് വില കൊടുത്തു വാങ്ങുകയായിരുന്നു. സർക്കാർ ജോലികളിൽ അവർ കയറിപ്പറ്റിയത് മെറിറ്റിന്റെ മാത്രം ബലത്തിലാണ്. അവർക്ക് ഒരു കാലത്തും സംവരണം ലഭിച്ചിരുന്നില്ല.

പക്ഷേ വിഭജന തന്ത്രം പയറ്റുമ്പോൾ സത്യം മറച്ചുപിടിക്കണം. ഒരേ നുണ ആയിരം തവണ ആവർത്തിച്ചാൽ സത്യമായിത്തീരും എന്ന ഗീബൽസിയൻ തന്ത്രം വെള്ളാപ്പള്ളിയും സംഘപരിവാറും പയറ്റിയപ്പോൾ ഒരു ജനത വർഗീയമായി വിഭജിക്കപ്പെട്ടു. ഭൂരിപക്ഷവും ന്യൂനപക്ഷവുമായി വിഭജിക്കപ്പെട്ടു. ഉള്ളവനും ഇല്ലാത്തവനും എതു മാറി ഭൂരിപക്ഷവും ന്യൂനപക്ഷവും മാത്രമായി മാറി. ന്യൂനപക്ഷം അനർഹമായി എന്തൊക്കെയോ കൈയടക്കി എന്ന സംശയം ഭൂരിപക്ഷ സമുദായത്തിനിടയിലുണ്ടാക്കി. മാധവൻ നായരും അക്കീരമണ്ണും അതേറ്റുപിടിച്ചതോടെ ഈ സംശയം വളർന്നു തുടങ്ങി. സംഘപരിവാർ ശക്തികൾ വർഷങ്ങളായി ശ്രമിച്ചിട്ടും നടക്കാതെ പോയ വർഗീയ ധ്രുവീകരണത്തിന് അതോടെ കളമൊരുങ്ങി. യാത്ര തുടങ്ങി രണ്ടു ദിവസം കഴിഞ്ഞപ്പോഴാണ് കോഴിക്കോട് നിർഭാഗ്യകരമായ സംഭവമുണ്ടായത്. റോഡിലെ ഓട വൃത്തിയാക്കാനിറങ്ങി അപകടത്തിൽപ്പെട്ട രണ്ടു മനുഷ്യജീവിതങ്ങളെ രക്ഷപ്പെടുത്താൻ ഒന്നും നോക്കാതെ ചാടിയിറങ്ങിയ നൗഷാദ് എന്ന ചെറുപ്പക്കാരന് ജീവിതം നഷ്ടമായി. തുലനം ചെയ്യാനാവാത്ത ത്യാഗമായിരുന്നു അത്. ആരെന്നോ എവിടെനിന്നോ അറിയാത്ത രണ്ടുപേരെ രക്ഷപ്പെടുത്താൻ സ്വജീവിതം പണയപ്പെടുത്തിയ നൗഷാദിന് കേരളം

മുഴുവൻആദരമേകി. അപ്രതീക്ഷിത സംഭവത്തെ മാധ്യമങ്ങളും ഏറ്റെടുത്തതോടെ ആ കുടുംബത്തിന് സഹായം നൽകാൻ സർക്കാരും തയ്യാറായി. സ്വാഭാവികമായ ഒരു സഹായം. എന്നാൽ അതിനെയും വർഗീയ ധ്രുവീകരണത്തിനായി ഉപയോഗിക്കാനാണ് വെള്ളാപ്പള്ളിയും സംഘപരിവാറും തുനിഞ്ഞത്. മുസ്ലിം ആയതുകൊണ്ടാണ് നൗഷൗദിനെ സഹായിച്ചതെന്നും അപകടത്തിൽ മരിച്ച ഹിന്ദു കുട്ടികൾക്ക് സഹായം നൽകിയില്ലെന്നും പറഞ്ഞായിരുന്നു വിഷം ചീറ്റൽ. മന:സാക്ഷി മരവിച്ചിട്ടില്ലാത്തവർ അതിനെതിരെ സമുദായഭേദമെന്യേ രംഗത്തിറങ്ങിയിട്ടും വെള്ളാപ്പള്ളിക്കും മകനും കുലുക്കമുണ്ടായില്ല. കൂടുതൽ കൂടുതൽ ന്യായീകരണത്തിന് ഇറങ്ങിത്തിരിക്കുകയും വി.എച്ച്.പി. നേതാവ് ശശികലയെപ്പോലെയുള്ളവർ അതിന് ഐക്യദാർഢ്യം പ്രഖ്യാപിക്കുകയും ചെയ്തു. നൗഷാദ് ഒരു മണ്ടനാണെന്ന് ശശികല പ്രഖ്യാപിക്കുമ്പോൾ ആ സമ്മേളനത്തിൽ പങ്കെടുത്തവർ അതാസ്വദിക്കുകയായിരുന്നു. അതേ. അവിടെയാണ് സംഘപരിവാർ അജണ്ട വിജയിച്ചത്.

ഏറ്റവും ഒടുവിൽ കൊല്ലത്ത് ആർ. ശങ്കർ പ്രതിമ അനാവരണ ചടങ്ങിൽ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയും സ്ഥലം എംഎൽഎയായ എ.എ. അസീസും പങ്കെടുക്കേണ്ട എന്ന് വെള്ളാപ്പള്ളി പറയുമ്പോൾ കേരളം ലജ്ജിച്ചു തലതാഴ്ത്തുകയാണ്. അങ്ങ് ഇന്ദ്രപ്രസ്ഥത്തിലെ ഏതോ ഒരാൾ വലിക്കുന്ന ചരടിനനുസരിച്ച് തുള്ളുന്ന പാവ മാത്രമായി വെള്ളാപ്പള്ളി തരം താഴുന്നു. ക്രിസ്ത്യാനിയായ ഉമ്മൻ ചാണ്ടിയും മുസ്ലിമായ അസീസും ആർ. ശങ്കർ പ്രതിമാ അനാച്ഛാദന ചടങ്ങിൽ പങ്കെടുക്കേണ്ടതില്ലെന്നാണ് സംഘപരിവാർ തീരുമാനം. ആർ. ശങ്കറിന്റെ കോൺഗ്രസ് പാരമ്പര്യം അവർ മറന്നുകഴിഞ്ഞു. സർദാർ വല്ലഭായ് പട്ടേലിനെയും സുഭാഷ് ചന്ദ്രബോസിനെയും സംഘപരിവാർ ആക്കിയതുപോലെ ആർ. ശങ്കറിനെയും സംഘപരിവാർ ആക്കാനുള്ള ശ്രമത്തിനിടെ കോഗ്രസിന്റെ ഒരു മുഖ്യമന്ത്രി വന്ന് ശങ്കർ മാഹാത്മ്യം പറയേണ്ടെന്നത് സംഘപരിവാർ തീരുമാനമാണ്. അത് മനസ്സിലാക്കാൻ പാഴൂർ പടിപ്പുര വരെയൊന്നും പോകേണ്ട കാര്യമില്ല. ലഹരിമരുന്ന് സേവിച്ചുതുടങ്ങുവൻ അതിനായി പിന്നെ എന്തു പരാക്രമവും കാണിക്കും എന്ന രീതിയിലാണ് വെള്ളാപ്പള്ളിയുടെയും മകന്റെയും അവസ്ഥ. സംഘപരിവാർ നൽകിയ അധികാര മോഹങ്ങൾ അവരെ ഗ്രസിച്ചിരിക്കുന്നു. ഇനി നാളെ ശ്രീനാരായണ ഗുരു ഒരു ബാധ്യതയായി സംഘപരിവാരത്തിനു തോന്നിയാൽ അദ്ദേഹത്തെയും തള്ളിപ്പറയാൻ വെള്ളാപ്പള്ളി നിർബന്ധിതനാവും. ഉറപ്പ്.

കേരള സമൂഹത്തിലെ ഒരു വലിയ വിഭാഗം ഇന്ന് വിഭാഗീയമായി ചിന്തിക്കാൻ പഠിച്ചുകഴിഞ്ഞു. അപകട രക്ഷാപ്രവർത്തനത്തിൽ പോലും വർഗീയമായി ചിന്തിക്കുന്ന മനസ്സ്. അതിൽ വിവരമുള്ളവരും ഇല്ലാത്തവരുമുണ്ട്. സർവാദരണീയരായി സമൂഹം കരുതിപ്പോന്ന കവികളും കവയത്രികളും പോലും ഭൂരിപക്ഷത്തിനു കീഴ്പ്പെട്ട് ന്യൂനപക്ഷം ജീവിക്കണമെന്ന സന്ദേശവാഹകരായി മാറുന്നു. ന്യൂനപക്ഷത്തെ സംശയദൃഷ്ടിയോടെ വീക്ഷിക്കുന്നവരായി മാറുന്നു. ന്യൂനപക്ഷങ്ങളുടെ സമ്പത്തെല്ലാം അനധികൃതമായി സമ്പാദിച്ചതാണെന്ന സന്ദേശം സമൂഹത്തിൽ പടർത്തിവിടുന്നു. ന്യൂനപക്ഷങ്ങൾക്ക് ഈ നാടിന്റെ പൈതൃകത്തിൽ അവകാശമില്ലെന്നും അവർ മറ്റേതോ രാജ്യത്ത് ജീവിക്കേണ്ടവരാണെന്നും പറയാതെ പറഞ്ഞുവയ്ക്കുന്നു. ന്യൂനപക്ഷങ്ങളിൽപ്പെട്ടവർ അധികാര സ്ഥാനത്തെത്തുന്നത് ആപത്താണെന്ന് പറഞ്ഞുവയ്ക്കുന്നു. സർക്കാരിന്റെ സമ്പത്തെല്ലാം ന്യൂനപക്ഷം കൊള്ളയടിക്കുന്നെന്ന് പറഞ്ഞുപരത്തുന്നു. ഇത്രയും നാൾ അത് സംഘപരിവാർ അജണ്ടയായിരുന്നെങ്കിൽ ഇനി അത് ഏറ്റുപിടിക്കാൻ ഒരു രാഷ്ട്രീയ കക്ഷി കൂടിയുണ്ടാവും. ഭാരതീയ ധർമ്മജന സേന. വെള്ളാപ്പള്ളി ശംഖുമുഖത്ത് മൂന്നുവട്ടം പേരു ചൊല്ലി വിളിച്ച് ചോറൂണും നടത്തി ഇറക്കിവിട്ട പാർട്ടി. ആ പാർട്ടിക്ക് അജണ്ട ഒന്നേയുള്ളു. സമൂഹത്തെ ഇനിയും ഭിന്നിപ്പിക്കുക. മുട്ടനാടിന്റെ ചോര കുടിക്കാനെത്തുന്ന കുറുക്കനെപ്പോലെ അപ്പോൾ ബിജെപി കടന്നുവരും. ഒത്താൽ താമര വിരിയിക്കണം കേരളത്തിലും. ആ അജണ്ട നടപ്പായാൽ കേരളത്തെ രക്ഷിക്കാൻ പരശുരാമൻ പഴയ മഴു വീണ്ടും എടുക്കേണ്ടിവരും. തീർച്ച.

*മേമ്പൊടി..*

പുതിയ പാർട്ടിയുടെ നേതൃത്വം ഏറ്റെടുക്കാൻ വെള്ളാപ്പള്ളിയും മകനും മടിക്കുന്നുവെന്ന് ഉപശാലയിലെ സംസാരം. മറ്റാരെയെങ്കിലും നേതാവാക്കാനാണ് നീക്കം. താഴെത്തട്ടിലും യൂണിയൻ നേതൃത്വത്തിലും ഉള്ളവരോട് പാർട്ടി ഭാരവാഹിത്വം ഏറ്റെടുക്കാൻ പറഞ്ഞപ്പോൾ താൽപര്യം കാട്ടാത്തതാണ് വെള്ളാപ്പള്ളിയെ ഖിന്നനാക്കുന്നത്. ഇനി പാർട്ടി തന്നെ പിരിച്ചുവിടുമോ എന്ന് കണ്ടറിയാം.








# കരുണയുടെ ജൂബിലി വർഷം: ദൈവത്തിന്റെ കരുണയുടെ വസന്തം "കരുണാകവാട"ങ്ങൾ തുറന്നു വരുന്നു.

ഫാ. മാത്യു ചാർത്താക്കുഴിയിൽ



"കാർക്കശ്യത്തിന്റെ വാളല്ല, കാരുണ്യത്തിന്റെ ലേപനമാണ് സഭ ഉപയോഗിക്കേണ്ടത്'': വി. ജോൺ 23-ാമൻ മാർപ്പാപ്പ.

'ആധുനികസഭയുടെ അവസാനിക്കാത്ത വസന്തം', 'കരുണയുടെ കൗൺസിൽ' എന്നൊക്കെ വിശേഷിപ്പിക്കപ്പെടുന്ന രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ കനകജൂബിലി സമാപനദിനത്തിൽ കുറച്ചുകൂടി കരുണയുള്ളവരായിരിക്കുവാൻ നമ്മെ ആഹ്വാനം ചെയ്തുകൊണ്ട് ഫ്രാൻസിസ് മാർപാപ്പാ വത്തിക്കാനിൽ വി. പത്രോസിന്റെ ബസിലിക്കായിലെ "കരുണയുടെ കവാടം" തുറന്നു. അമലോത്ഭവമാതാവിന്റെ തിരുനാൾ ദിനമായ 2015 ഡിസംബർ 8-ന് ആരംഭിച്ച് ക്രിസ്തുവിന്റെ രാജത്വതിരുനാളായ 2016 നവംബർ 20-ന് അവസാനിക്കുന്ന കരുണയുടെ ഈ ജൂബിലി വർഷത്തിൽ ലോകത്തിലേക്ക് പെയ്തിറങ്ങുന്ന ദൈവകരുണയുടെ സാക്ഷികളായി തീരുവാൻ തിരുസഭ നമ്മെ ക്ഷണിക്കുന്നു. ചരിത്രത്തിലാദ്യമായി 2 മാർപാപ്പാമാർ (ഫ്രാൻസിസ് മാർപാപ്പാ, ബനഡിക്ട് പതിനാറാമൻ മാർപാപ്പ) ഒന്നുചേർന്നു ഉദ്ഘാടനം ചെയ്തു എന്നുള്ളതും ഈ ജൂബിലിയുടെ മറ്റൊരു പ്രത്യേകതയാണ്.

**ചരിത്രപശ്ചാത്തലം**

പ്രത്യേക ജൂബിലികൾ സഭയിൽ ആരംഭിക്കുന്നത് 700 വർഷങ്ങൾക്കു മുൻപാണ്. അങ്ങനെ 26 ജൂബിലികൾ ഇതുവരെ ആഘോഷിച്ചിട്ടുണ്ട്. ഈ വർഷത്തെ കരുണയുടെ ജൂബിലി ഉൾപ്പെടെ മൂന്നു പ്രത്യേക

ജൂബിലികൾ സഭയിൽ നടന്നിട്ടുണ്ട്. വി. ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ 1983-ൽ നമ്മുടെ കർത്താവിന്റെ കുരിശു മരണത്തിന്റെ 1950-ാം വർഷം പ്രത്യേക ജൂബിലി വർഷമായി പ്രഖ്യാപിച്ചു. അതുപോലെ തന്നെ രണ്ടായിരത്തിലെ ക്രിസ്തുജയന്തിയായിരുന്നു അവസാനമായി ആഘോഷിച്ച ജൂബിലി.

മാനസാന്തരത്തിന്റെ അടയാളമായി ഒരു "വിശുദ്ധ വാതിലി"ലൂടെ കടക്കുന്ന ആചാരരീതി 15-ാം നൂറ്റാണ്ടു മുതലാണ് സഭയുടെപ്രാർത്ഥന ക്രമത്തിൽ സ്ഥാനം പിടിക്കുന്നത്. 1423-ൽ മാർട്ടിൻ അഞ്ചാമൻ മാർപാപ്പ ജൂബിലിയുടെ ചരിത്രത്തിലാദ്യമായി വി. ജോൺ ലാറ്ററൻ ബസിലിക്കായിൽ "വിശുദ്ധ കവാടം" തുറന്നു. 1499-ൽ അലക്സാണ്ടർ ആറാമൻ മാർപ്പാപ്പ വി. പത്രോസിന്റെ ബസിലിക്കാ ഉൾപ്പെടെ റോമിലെ പ്രധാനപ്പെട്ട നാലു ബസിലിക്കാകളിൽ "വിശുദ്ധ കവാടം" തീർത്ഥാടനത്തിനായി തുറന്നു. 1500 മുതൽ 1975 വരെ ബസിലിക്കായുടെ വാതിലിനു പകരം ഭിത്തിയിൽ ചുറ്റികകൊണ്ട് മാർപാപ്പ മൂന്നു പ്രാവശ്യം മുട്ടുകയും അവിടുത്തെ ഭിത്തി മാറ്റി വാതിൽ പ്രതിഷ്ഠിക്കുകയും ചെയ്യുന്ന രീതിയായിരുന്നു. പോൾ ആറാമൻ മാർപാപ്പയുടെ കാലത്ത് ഭിത്തിയിൽ മുട്ടുന്നതിനുപകരം ബസിലിക്കായിലെ ഒരു പ്രത്യേക പ്രവേശന കവാടം കരുണയുടെ വാതിലായി പ്രതിഷ്ഠിച്ചു തുറക്കുന്ന പാരമ്പര്യത്തിന് തുടക്കം കുറിച്ചു.

### കരുണയുടെ വിപ്ലവത്തിന്റെ വർഷം

ഫ്രാൻസിസ് മാർപാപ്പ "മിസരിക്കോർഡിയേ വുൾത്തുസ്" (കരുണയുടെ മുഖം) എന്ന പേപ്പൽ ബൂളായിലൂടെയാണു "കരുണയുടെ വർഷം" ആരംഭിക്കുന്ന വിവരം പ്രഖ്യാപിച്ചത്. ഈ വർഷത്തിൽ നടക്കുന്ന എല്ലാ പ്രവർത്തനങ്ങൾക്കും കരുണയുടെ മുഖം നല്കിക്കൊണ്ട് അനുതാപത്തിന്റെയും മാനസാന്തരത്തിന്റെയും പാപമോചനത്തിന്റെയും അനുഭവത്തിലൂടെ സഭ കടന്നുപോയി ലോകത്തിൽ "കരുണയുടെ വിപ്ലവം" സൃഷ്ടിക്കണമെന്ന് ഫ്രാൻസിസ് മാർപാപ്പ ആഹ്വാനം ചെയ്യുന്നു. 1915 മാർച്ച് 13 വെള്ളിയാഴ്ച നടന്ന അനുതാപശുശ്രൂഷയിലാണ് അപ്രതീക്ഷിതമായി കരുണയുടെ ജൂബിലിവർഷം ആചരിക്കുന്നതിനെക്കുറിച്ച് ഫ്രാൻസിസ് മാർപാപ്പ ആദ്യമായി പറഞ്ഞത്. എപ്പോഴും കരുണ കാണിക്കുന്നവനായ ദൈവത്തോട് മടികൂടാതെ കരുണ യാചിക്കുന്നതിനുള്ള ഒരു പ്രത്യേക അവസരമാണിതെന്ന് മാർപാപ്പ പറയുന്നു.

ജൂബിലി വർഷത്തിൽ "കരുണയുടെ വാതിലി"ലൂടെ അകത്തു പ്രവേശിക്കുന്നവർക്കു പൂർണ്ണ ദണ്ഡവിമോചനം വാഗ്ദാനം ചെയ്യുന്നു. ഇതു ലഭിക്കാൻ ആഗ്രഹിക്കുന്നവർ ഈ ജൂബിലി വർഷത്തിൽ "വിശുദ്ധ കവാട"ത്തിലൂടെ അകത്തു പ്രവേശിക്കുകയും, കൃപാവരാവസ്ഥയിൽ ആയിരിക്കുകയും, പാപത്തിൽ നിന്നും മാറി നിൽക്കുമെന്ന മനോഭാവത്തോടെ കുമ്പസാര കൂദാശ സ്വീകരിക്കുകയും, വി. കുർബാന കൈക്കൊള്ളുകയും, പരിശുദ്ധ പിതാവിന്റെ നിയോഗങ്ങളിലേയ്ക്ക് പ്രാർത്ഥന അർപ്പിക്കുകയും വേണം. ഈ വർഷത്തിൽ വൃദ്ധർക്കും, രോഗശയ്യയിലായിരിക്കുന്നവർക്കും ഈ നിയോഗം വച്ചുള്ള വി. കുർബാന സ്വീകരണത്തോടെ ദണ്ഡവിമോചനം പ്രാപിക്കാവുന്നതാണ്. കാരാഗ്രഹത്തിൽ കഴിയുന്നവർക്ക് അവിടുത്തെ ചാപ്പലുകളിൽ സംബന്ധിക്കുന്ന കുർബാനയിലൂടെ ദണ്ഡവിമോചനം പ്രാപിക്കാവുന്നതാണ്.

### എല്ലാ രൂപതകളിലും "കരുണാകവാട"ങ്ങൾ തുറന്നു

ഇപ്രാവശ്യത്തെ ജൂബിലിയുടെ ഏറ്റവും വലിയ പ്രത്യേകതകളിലൊന്ന് എല്ലാ രൂപതകളിലും ഒന്നോ അതിലധികമോ പള്ളികളിൽ "വിശുദ്ധ വാതിൽ" തുറക്കുന്നതിന് പരിശുദ്ധ പിതാവ് ആവശ്യപ്പെട്ടിരിക്കുന്നുവെന്നതാണ്. സാധാരണയായി റോമിലെ ബസിലിക്കകളിൽ മാത്രം നടന്നിരുന്ന ചടങ്ങ് ആഗോള കത്തോലിക്കാ സഭയിലെ പതിനായിരത്തിലധികം ദേവാലയങ്ങളിൽ നടന്നു. ഇതിൽ നിന്നുള്ള അനുഗ്രഹം അഭയാർത്ഥികളായി കഴിയുന്ന ഇറാക്കിലെയും, സിറിയയിലെയും ക്രൈസ്തവർക്കും, ചൈനയിലെ ഭൂഗർഭദേവാലയങ്ങളിലെ കവാടത്തിലൂടെ കടക്കുന്ന വിശ്വാസിക്കും, അർജന്റീനയിലെ കാരാഗ്രഹചാപ്പലിന്റെ വാതിലിലൂടെ പ്രവേശിക്കുന്ന കുറ്റവാളികൾക്കും ലഭ്യമാണ്. ഇറാക്കിലെ ഐസിസ് തീവ്രവാദികളുടെ ഭീഷണി നേരിടുന്ന ഒരു വിശ്വാസിയുടെ പ്രതികരണം ഇപ്രകാരമായിരുന്നു: "ഇവിടെ ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ച് കരുണ കാണിക്കുകയെന്നത് പ്രയാസമാണ്, എന്നാൽ അസാധ്യമല്ല. കഠിനമായ പീഢനം അനുഭവിക്കുമ്പോഴും നിന്റെ സഹോദരനുവേണ്ടിമാത്രമല്ല, പീഢകനുനേരെ തന്നെയും കരുണയോടെ കരം നീട്ടുകയെന്നത് ക്രിസ്തീയ ധർമ്മമാണ്".

പ്രാദേശികതലത്തിലുള്ള "വിശുദ്ധ വാതിൽ" തുറക്കൽ ശുശ്രൂഷയുടെ ഉദ്ഘാടനവുംഫ്രാൻസിസ് മാർപാപ്പ തന്നെയാണ് നിർവഹിച്ചത്. ഇക്കഴിഞ്ഞ ആഫ്രിക്കൻ സന്ദർശനവേളയിൽ മദ്ധ്യ ആഫ്രിക്കൻ റിപ്പബ്ലിക്കിലെ ബൽഗുയി കത്തീഡ്രലിന്റെ വിശുദ്ധ കവാടം തുറന്നുകൊണ്ട് 2015 നവംബർ 28-ാം തീയതി ഞായറാഴ്ച മാർപാപ്പ ആ ജൂബിലി ഉദ്ഘാടനം നിർവഹിച്ചു.

### തിരുവനന്തപുരം മേജർ അതിരൂപതയിൽ

തിരുവനന്തപുരം മേജർ അതിരൂപതയിലെ എല്ലാ ദേവാലയങ്ങളിലും സഭയുടെ തലവനും പിതാവു

മായ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് ബാവായുടെ കാരുണ്യവർഷാചരണത്തെക്കുറിച്ചുള്ള കല്പന ഡിസംബർ 6 ഞായറാഴ്ച വായിച്ചു. ഡിസംബർ 13 ഞായറാഴ്ച വൈകുന്നേരം പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദേവാലയത്തിന്റെ കവാടം തുറന്നുകൊണ്ട് ലോകമാസകലമുള്ള കത്തോലിക്കാ വിശ്വാസികളോടുചേർന്ന് "കരുണയുടെ വാതിൽ" തീർത്ഥാടനത്തിനായി സമർപ്പിച്ചു. തിരുവനന്തപുരം മേജർ അതിരൂപതയിലെ അഞ്ചു ദേവാലയങ്ങൾ തീർത്ഥാടനകേന്ദ്രങ്ങളായി പ്രഖ്യാപിക്കുകയും ഡിസംബർ 20-ാം തീയതി എല്ലാ ദേവാലയങ്ങളിലും പ്രത്യേക ശുശ്രൂഷ നടത്തി കരുണയുടെ വർഷം ഇടവകതലത്തിൽ ആരംഭിക്കുകയും ചെയ്തു.

**കരുണയുടെ വർഷാചരണത്തിന് ഒരു വത്തിക്കാൻ മാതൃക**

കരുണയുടെ ജൂബിലി വർഷം ആഘോഷിക്കുന്നതിന് മാർപാപ്പ തന്നെ നമുക്കു വലിയ മാതൃക നല്കിയിരിക്കുന്നു. ഡിസംബർ 18 വെള്ളിയാഴ്ച രാവിലെ റോമിന്റെ സിരാകേന്ദ്രമായ ടെർമിനി സ്റ്റേഷനിൽ ഭവനരഹിതരെ താമസിപ്പിക്കുന്ന ഒരു ഭവനം ഫ്രാൻസിസ് മാർപാപ്പ ഉദ്ഘാടനം ചെയ്തു. കാരിത്താസ് റോമിന്റെ മേൽനോട്ടത്തിൽ നടത്തുന്ന ഈ സ്ഥാപനത്തിൽ ഭവനരഹിതരായ 600 പേർക്ക് താമസവും, ഭക്ഷണവും ദിവസേന നല്കുന്നു.

മാർപാപ്പയുടെ നിർദ്ദേശപ്രകാരം ജൂബിലി നടത്തിപ്പിന്റെ ചുമതലയുള്ള നവസുവിശേഷവത്ക്കരണ കാര്യാലയം വരുന്ന വർഷത്തിൽ നടപ്പാക്കാനുദ്ദേശിക്കുന്ന കാര്യങ്ങളിൽ ചിലത് ചുവടെ കൊടുക്കുന്നു.

-ജൂബിലി അവസാനിക്കുന്ന നവംബർ 20-ാം തീയതി വരെ എല്ലാദിവസവും വിവിധ ഗ്രൂപ്പുകൾ സെന്റ് പീറ്റേഴ്സ് ചത്വരത്തിൽ ജപമാല പ്രാർത്ഥനയ്ക്കു നേതൃത്വം നല്കും.

-മാർപാപ്പയുടെ ബുധനാഴ്ചത്തെ പൊതുദർശനത്തിനു പുറമെ മാസത്തിൽ ഒരു ശനിയാഴ്ച കൂടി ഫ്രാൻസിസ് മാർപാപ്പ വിശ്വാസികളെ കാണും.

-കുമ്പസാരത്തിനുള്ള അവസരം റോമിലെ എല്ലാ പ്രധാനപ്പെട്ട ബസിലിക്കകളിലും, പതിവിലധികമായി ക്രമീകരിക്കും.

-തീർത്ഥാടകർക്ക് മുൻകൂട്ടി രജിസ്റ്റർ ചെയ്ത് "വിശുദ്ധ കവാട"ത്തിലൂടെ സെന്റ് പീറ്റേഴ്സ് ബസിലിക്കയിൽ പ്രവേശിക്കാവുന്നതാണ്.ടൂറിസ്റ്റുകൾക്കും, തീർത്ഥാടകർക്കും പ്രത്യേക വഴികൾ ക്രമീകരിക്കും.

-800-ൽ അധികം വൈദികരെ "കരുണയുടെ മിഷനറി"മാരായി ലോകത്തിന്റെ വിവിധഭാഗങ്ങളിൽ ചെന്ന് "കരുണയുടെ പ്രസംഗകരും, കുമ്പസാരകരും" ആകാൻ ചില പ്രത്യേക അധികാരങ്ങളോടെ നിയമിച്ചിരിക്കുന്നു.

**കാരുണ്യജീവിതശൈലിക്ക് ചില പ്രായോഗിക ചിന്തകൾ**

അപരനിലേക്ക് കരുണാർദ്രമായ കരം നീട്ടാൻ ഒന്നാമതായി "കരുണയുടെ വർഷ"ത്തിൽ സഭ പഠിപ്പിക്കുന്ന കാരുണ്യ പ്രവർത്തികൾ ഏവയാണെന്നു പഠിക്കുകയും അതു ജീവിതത്തിൽ പ്രാവർത്തികമാക്കാൻ പരിശ്രമിക്കുകയും ചെയ്യുക.

**കാരുണ്യപ്രവർത്തികൾ (14)**

| ഭൗതീകം (Corporal) | ആത്മീയം (Spiritual) |
|---|---|
| 1. വിശക്കുന്നവർക്ക് ഭക്ഷണം കൊടുക്കുന്നത് | 1. അറിവില്ലാത്തവരെ പഠിപ്പിക്കുന്നത് |
| 2. ദാഹിക്കുന്നവർക്ക് കുടിക്കാൻ കൊടുക്കുന്നത് | 2. സംശയമുള്ളവരുടെ സംശയം തീർക്കുന്നത് |
| 3. വസ്ത്രമില്ലാത്തവർക്ക് വസ്ത്രം കൊടുക്കുന്നത് | 3. ദു:ഖിതരെ ആശ്വസിപ്പിക്കുന്നത് |
| 4. പാർപ്പിടമില്ലാത്തവർക്ക് പാർപ്പിടം കൊടുക്കുന്നത് | 4. തെറ്റു ചെയ്തവരെ തിരുത്തുന്നത് |
| 5. രോഗികളെയും തടവുകാരെയും സന്ദർശിക്കുന്നത് | 5. ഉപദ്രവങ്ങൾ ക്ഷമിക്കുന്നത് |
| 6. അവശരെ സഹായിക്കുന്നത് | 6. അന്യരുടെ കുറവുകൾ ക്ഷമയോടെ സഹിക്കുന്നത് |
| 7. മരിച്ചവരെ അടക്കുന്നത് | 7. ജീവിച്ചിരിക്കുന്നവർക്കും, മരിച്ചവർക്കും വേണ്ടി പ്രാർത്ഥിക്കുന്നത് |

ഭക്തസംഘടനകളുടെ നേതൃത്വത്തിൽ ഈ കാരുണ്യപ്രവർത്തികൾ ഇടവകതലത്തിൽ നടത്താൻ പ്രോത്സാഹിപ്പിക്കാവുന്നതാണ്. എല്ലാവർക്കും ദൃശ്യമാകത്തക്കവിധത്തിൽ ഇതു ദേവാലയത്തിൽ എഴുതിവയ്ക്കാവുന്നതുമാണ്.

**ബാവാതിരുമേനിയുടെ കല്പനയിലെ നിർദ്ദേശങ്ങൾ**

- ദൈവാലയങ്ങളിൽ സ്ഥിരമായ കുമ്പസാരസമയങ്ങൾ ഏർപ്പെടുത്തുക.
- എല്ലാ ഇടവകകളിലും സ്ഥാപനങ്ങളിലും കർത്താവിന്റെ കരുണയുടെ ചിത്രം പ്രതിഷ്ഠിക്കുക.
- കരുണയുടെ ആത്മീയത ഉൾക്കൊള്ളുന്ന ധ്യാ നങ്ങൾ എല്ലാ ഇടവകകളിലും ക്രമീകരിക്കുക.
- പ്രത്യേക തീർത്ഥാടനങ്ങൾ സംഘടിപ്പിക്കുക.

**കാരുണ്യക്കതിരുകൾ ഇടവകയിൽ വിടരാൻ**

- എല്ലാ ഇടവകകളിൽ നിന്നും അടുത്തുള്ള തീർത്ഥാടന ദേവാലയത്തിലേയ്ക്ക് പദയാത്ര സംഘടിപ്പിക്കുക. വി. കുമ്പസാരം, കുർബാന, മാർപാപ്പയുടെ നിയോഗത്തിലുള്ള പ്രാർത്ഥന എന്നിവ നടത്തി ദണ്ഡവിമോചനം പ്രാപിക്കുക.
- ഇടവകയിൽ കാനോനിക തടസമില്ലാത്തവരെല്ലാം എല്ലാ ഞായറാഴ്ചയും കുർബാന സ്വീകരിക്കുന്നതിനുള്ള പദ്ധതികൾ ആവിഷ്കരിക്കുക.
- കാനോനികതടസ്സം നീക്കുന്നതിനു സാധ്യമെങ്കിൽ വേഗത്തിൽ ചെയ്തു കൊടുക്കുക.
- ഭവനങ്ങളിലെ പ്രാർത്ഥനയോടൊപ്പം മാർപാപ്പയുടെ കാരുണ്യവർഷത്തിലെ പ്രാർത്ഥനയും ചൊല്ലുക.
- ഇടവകയിലെ രോഗികൾക്കും പ്രായമായവർക്കും ആത്മീയ-ഭൗതീക സഹായമെത്തിക്കുന്നതിന് ഭക്തസംഘടനകളുടെ സഹായത്തോടെ "കാരുണ്യസേന" രൂപീകരിക്കുക.
- എല്ലാ ഭവനങ്ങളിലും കർത്താവിന്റെ കരുണയുടെ ചിത്രം പ്രതിഷ്ഠിക്കുക.
- 'മാർ ഗ്രിഗോറിയോസ് ജന്മശതാബ്ദി'യോടനുബന്ധിച്ച് നടത്തിയ ആശുപത്രിയിലെ ഭക്ഷണ വിതരണ പദ്ധതി ഇടവകതലത്തിൽ തുടരുക.
- വിശുദ്ധ ഗ്രന്ഥത്തിലെ കരുണയെക്കുറിച്ചുള്ള ഭാഗങ്ങൾ കുടുംബമായി വായിച്ചു ധ്യാനിക്കുക (ഉദാ:- ധൂർത്തപുത്രന്റെ ഉപമ).
- കരുണക്കൊന്ത ചൊല്ലുകയും, പ്രചരിപ്പിക്കുകയും ചെയ്യുക.
- "കർത്താവേ, പാപിയായ എന്നിൽ കനിയണമേ": തുടങ്ങിയ സുകൃതജപങ്ങൾ നിരന്തരമായി ചൊല്ലാൻ വിശ്വാസികളെ പ്രോത്സാഹിപ്പിക്കുക.



- നാം വേദനിപ്പിച്ചവരോടു ക്ഷമിച്ചുകൊണ്ടും നമ്മെ വേദനിപ്പിച്ചവരോടു ക്ഷമ യാചിച്ചും, തകർന്ന ബന്ധങ്ങൾ ശരിയാക്കുക, ശരിയാക്കാൻ മറ്റുള്ളവരെ സഹായിക്കുക.
- സാധിക്കുന്ന വിധത്തിലെല്ലാം കടങ്ങൾ ഇളച്ചു കൊടുക്കുക.

**ക്രിസ്ത്യാനി ക്രിസ്തുകരുണയുടെ ചലിക്കുന്ന രൂപം**

കരുണയുടെ വർഷം സഭയ്ക്കുള്ള ദൈവത്തിന്റെ വലിയൊരു ദാനമാണ്. സഭാമക്കൾക്കുള്ള ദൈവത്തിന്റെ പ്രത്യേക ക്ഷണവുമാണ്. കർത്താവിന്റെ കയ്യിലുള്ള "കരുണയുടെ മരുന്നു" വാങ്ങി വേദനിക്കുന്ന ഹൃദയങ്ങളിൽ പുരട്ടി മുറിവുണക്കേണ്ട സമയവുമാണ്. ദൈവത്തിന്റെ കരുണയുടെ തിളങ്ങുന്ന മുഖമാണ് ദൈവപുത്രനായ യേശുക്രിസ്തു. ആ ക്രിസ്തുവിന്റെ കരുണയുടെ ചലിക്കുന്ന രൂപങ്ങളായി ക്രിസ്ത്യാനി മാറാനുള്ള ആഹ്വാനമാണ് കരുണയുടെ വർഷത്തിൽ സഭ ചെയ്യുന്നത്. അതുപോലെതന്നെ "കരുണയുടെ കവാട"ത്തിലൂടെ പ്രവേശിക്കുകയെന്നാൽ ദൈവപിതാവിനു ഓരോരുത്തരോടുമുള്ള കരുണയുടെ ആഴം കണ്ടെത്തി കാരുണ്യമുള്ളവരായി ജീവിക്കുകയെന്നതുമാണ്. "വിശുദ്ധ കവാടം" വലിയൊരു അടയാളമാണ്; പാപത്തിൽ നിന്നും ദൈവകൃപയിലൂടെ കടന്നു പരിശുദ്ധരായി പുറത്തു വരുന്നതിന്റെ അടയാളം. യേശുവാകുന്ന കവാടത്തിലൂടെ കടന്ന് (യോഹ. 10:7) കരുണയുടെ വർഷം ദൈവപിതാവിന്റെ സന്നിധിയിലേയ്ക്കു നമുക്കു പ്രവേശിക്കാം. സങ്കീർത്തകന്റെ വാക്കുകൾക്കു കരുണയുടെ ജൂബിലി വർഷത്തിൽ നമുക്കും ചെവികൊടുക്കാം. "ഇതാണു കർത്താവിന്റെ കവാടം; നീതിമാൻമാർ ഇതിലൂടെ പ്രവേശിക്കുന്നു" (സങ്കീ. 118:20).




# അഭിരുചിക്കും തൊഴിൽ സാദ്ധ്യതകൾക്കും പറ്റിയ കോഴ്സുകൾ തെരഞ്ഞെടുക്കുക



ബിനു കണ്ണന്താനം

ലക്ഷ്യബോധമില്ലാതെ കോഴ്സുകൾ തെരഞ്ഞെടുത്ത് വെള്ളം കുടിക്കുന്ന നിരവധി പേരെ നമുക്കുചുറ്റും കാണാറുണ്ട്. ഒരു കോഴ്സ് തെരഞ്ഞെടുക്കുമ്പോൾ മറ്റുള്ളവരുടെ സ്വാധീനമോ ഇടപെടലിനോ അല്ല മുൻതൂക്കം കൊടുക്കേണ്ടത്. സ്വയം വിലയിരുത്തുക. എന്റെ അഭിരുചിക്ക് പറ്റിയ കോഴ്സാണോ ഇത്? ഈ കോഴ്സിന് ഭാവിയിലുള്ള സാദ്ധ്യതകൾ എത്രമാത്രം? മികച്ച തൊഴിലിനുവേണ്ടി കാലേകൂട്ടിയുള്ള തയ്യാറെടുപ്പ് ആവശ്യമാണ്. പതിവുകോഴ്സുകളുടെ മാത്രം പുറകെ പോകാതെ പുതിയ കോഴ്സുകളെപ്പറ്റിയും അതിന്റെ സാദ്ധ്യതകളെപ്പറ്റിയും മനസ്സിലാക്കാൻ സാധിക്കണം. ന്യൂജനറേഷൻ കോഴ്സുകൾ ഇന്ന് നിരവധിയുണ്ട്.

മെക്കാനിക്കൽ, ഇലക്ട്രിക്കൽ, ഇലക്ട്രോണിക്സ്, ഐ. ടി. എന്നിവ സംയോജിപ്പിച്ചുള്ള മെക്കാട്രോണിക്സ് വളരെയേറെ ജോലിസാദ്ധ്യത ഇന്ത്യയിലും വിദേശത്തും നേടിത്തരുന്ന പുതിയ കോഴ്സാണ്. നാനോ ടെക്നോളജി എന്നറിയപ്പെടുന്ന ഭാവി സാങ്കേതിക വിദ്യ വരുംകാലങ്ങളിൽ എല്ലാ മേഖലകളിലും പ്രയോജനപ്പെടും ബയോമെഡിക്കൽ സയൻസ്, ഐ. ടി. കമ്പ്യൂട്ടർ സയൻസ് എന്നീ എൻജിനീയറിംഗ് മേഖലയിൽ ലോകമെമ്പാടും വൻ തൊഴിൽ സാദ്ധ്യതകളാണ് ഉള്ളത്. അമേരിക്കയിലും യൂറോപ്പിലും മറ്റും ആവശ്യത്തിന്റെ 60 ശതമാനത്തോളം ബയോമെഡിക്കൽ വിദഗ്ദ്ധരുടെ ഒഴിവുകളുണ്ട്.

ചിലവുകുറഞ്ഞ എയർലൈൻസ്, കമ്പനികൾ വിപുലമാക്കുന്നതുമൂലം എയർ ക്രാഫ്റ്റ് എൻജിനീയർ, എയർ പോർട്ട് മാനേജ്മെന്റ്, പൈലറ്റ്, എയർ ഹോസ്റ്റസ്, ക്യാബിൻ ക്രൂ എന്നീ മേഖലകളിൽ തൊഴിൽ സാദ്ധ്യത കൂടും. ആനിമേഷൻ രംഗത്തും ഫാഷൻ ടെക്നോളജി രംഗത്തും അനന്തര സാദ്ധ്യതകളാണുള്ളത്. എൻജിനീയറിംഗ് ബിരുദധാരികൾ എം. ബി. എ. കൂടി എടുക്കുകയാണെങ്കിൽ ഉയർന്ന ശമ്പളത്തിലുള്ള തൊഴിലുകൾ ലഭിക്കാൻ സാദ്ധ്യതകൾ ഏറെയാണ്.

അഗ്രി ബിസിനസ് മാനേജ്മെന്റ്, റൂറൽ മാനേജ്മെന്റ്, റീട്ടെയിൽ മാനേജ്മെന്റ്, സപ്ലൈ ചെയിൻ മാനേജ്മെന്റ് മുതലായവയ്ക്ക് വൻ സാദ്ധ്യതകളാണുള്ളത്. ഹൈദരാബാദിലെ National Institute of Extension Management നാല് സെമസ്റ്റർ കോഴ്സിൽ ഒന്നാം സെമസ്റ്ററിൽ തന്നെ ക്യാമ്പസ് സെലക്ഷൻ നടക്കുന്നുണ്ട്. മർച്ചന്റ് നേവി കോഴ്സുകൾക്കും ബി. എസ്.സി. നേഴ്സിംഗിനുമുള്ള സാദ്ധ്യതകൾ അനന്തമാണ്. വിദേശ എം. ബി. എ. എടുക്കാനും ഇന്ന് വളരെപ്പേർ താല്പര്യം കാണിക്കുന്നുണ്ട്. അമേരിക്കയിലും ഇംഗ്ലണ്ടിലുമാണ് എം. ബി. എ. പഠനത്തിന് ഇന്ത്യക്കാർ കൂടുതലായി പോകുന്നത്. ഇംഗ്ലണ്ടിൽ ഒരു വർഷം കൊണ്ടും അമേരിക്കയിൽ 18 മാസം കൊണ്ടും എം. ബി. എ. നേടാം. എൻജിനീയർ, ഡോക്ടർ, അഭിഭാഷകൻ മുതലായവർക്കുവേണ്ടിയുള്ള സ്പെഷ്യലൈസ്ഡ് എം. ബി. എ. പ്രോഗ്രാമും ഇന്ന് നിലവിലുണ്ട്. മികച്ച തൊഴിൽ സാദ്ധ്യതയും വേതനവുമാണ് ഈ കോഴ്സിന് ചേരാൻ താല്പര്യപ്പെടുന്നത്.

മൂന്ന് എൻജിനീയർമാർ ചേർന്ന് ചെയ്യേണ്ട ജോലി ഒരാൾ തന്നെ ചെയ്യുക. ഇതാണ് മെക്കാട്രോണിക്സ്. മെക്കാനിക്കൽ, ഇലക്ട്രിക്കൽ, ഇലക്ട്രോ




ണിക്സ് എൻജിനീയറിംഗ് ശാഖകൾ സംയോജിപ്പിച്ച കോഴ്സാണ് മെക്കാട്രോണിക്സ്. ഭാവിയിൽ ഇന്ത്യയിലും വിദേശത്തും വളരെയേറെ ജോലിസാദ്ധ്യതയുള്ള ഒരു കോഴ്സാണ് മെക്കാട്രോണിക്സ്. വിമാന-ഷിപ്പിംഗ് കമ്പനികളിലാണ് ജോലിസാദ്ധ്യത കൂടുതൽ. പ്ലസ്ടുവിന് ഫിസിക്സ്, കെമിസ്ട്രി, മാത്തമാറ്റിക്സ് പൂർത്തിയാക്കിയ വിദ്യാർത്ഥികൾക്ക് മെക്കാട്രോണിക്സ് ഡിഗ്രി പ്രോഗ്രാമിന് ചേരാം. ബി. ടെക് മെക്കാട്രോണിക്സ് ഇന്ത്യയിൽ കുറവാണ്. 3 വർഷത്തെ ഡിപ്ലോമാ കോഴ്സുകൾ പല കോളേജുകളിലുമുണ്ട്.

മെക്കാനിക്കൽ, ഇലക്ട്രിക്കൽ, ഇലക്ട്രോണിക്സ് എന്നിവയിൽ ബി. ടെക് എടുത്തവർക്ക് MS/ M Tech മെക്കാട്രോണിക്സിന് ചേരാം. ഐ. ടി. കമ്പ്യൂട്ടർ സയൻസ് ബിരുദധാരികൾക്ക് ബിരുദാനന്തര ബിരുദവുമെടുക്കാം. പ്രവേശന പരീക്ഷയുടെ അടിസ്ഥാനത്തിലാണ് ഡിഗ്രി കോഴ്സിന് തെരഞ്ഞെടുക്കുന്നത്. അമേരിക്ക, ഇംഗ്ലണ്ട്, സിംഗപ്പൂർ തുടങ്ങിയ രാജ്യങ്ങളിൽ ഉപരിപഠനം നടത്താൻ പറ്റുന്ന പ്രശസ്ത സർവകലാശാലകളുണ്ട്. മെക്കാട്രോണിക്സ് പഠനത്തിന് ഇൻഡോ-സ്വിസ് സഹകരണത്തോടെ പ്രവർത്തിക്കുന്ന സ്ഥാപനമാണ് തലശ്ശേരിയിലുള്ള നെട്ടൂർ ടെക്നിക്കൽ ട്രെയിനിംഗ് ഫൗണ്ടേഷൻ (NTTF)

വിദേശത്ത് വളരെ ഡിമാന്റുള്ള ഒരു മേഖലയാണ് ബയോമെഡിക്കൽ സയൻസ്. അമേരിക്കയിലാണ് ഏറ്റവും കുടുതൽ ഡിമാന്റ്. കോഴ്സ് തീരുന്നതിനുമുമ്പുതന്നെ കഴിവുള്ളവർക്ക് വളരെ ഉയർന്ന ശമ്പളത്തിൽ ജോലി ലഭിക്കും. ആശുപത്രികളിലെ രോഗനിർണ്ണയം, ചികിത്സ, ശസ്ത്രക്രിയ എന്നിവയുമായി ബന്ധപ്പെട്ട ഉപകരണങ്ങളുടെ നിർമ്മാണം, മെയിന്റനൻസ് എന്നിവയുമായി ബന്ധപ്പെട്ട മേഖലയാണ് ബയോമെഡിക്കൽ എൻജിനീയറിംഗ്.

ഫിസിക്സ്, കെമിസ്ട്രി, മാത്തമാറ്റിക്സ് എന്നീ വിഷയങ്ങൾ എടുത്ത് പ്ലസ്ടു 50 ശതമാനം മാർക്കോടുകൂടി ജയിച്ചവർക്ക് പ്രവേശന പരീക്ഷയിലൂടെ ബയോമെഡിക്കൽ എൻജിനീയറിംഗ് കോഴ്സിന് ചേരാവുന്നതാണ്. കമ്പ്യൂട്ടർ സയൻസ്, ഇലക്ട്രോണിക്സ്, അപ്ലൈഡ് ഇലക്ട്രോണിക്സ്, മെക്കാനിക്കൽ, എന്നിവയിൽ ബി. ടെക് പാസ്സായവർക്ക് ബയോമെഡിക്കൽ എൻജിനീയറിംഗിൽ ഇന്ത്യയിൽ ഉപരിപഠനം ചെയ്യാം. ഏത് വിഷയത്തിൽ എൻജിനീയറിംഗ് പൂർത്തിയായവർക്കും അമേരിക്കയിലും, ഇംഗ്ലണ്ടിലും ബയോ മെഡിക്കൽ സയൻസിൽ ബിരുദാനന്തര ബിരുദത്തിന് ചേരാം. വരും വർഷങ്ങളിൽ ഇന്ത്യയിലും ഈ മേഖലയിൽ വൻ തൊഴിൽസാദ്ധ്യത ഉണ്ടാകുമെന്നകാര്യത്തിൽ സംശയമില്ല. നാഷണൽ ഡിഫൻസ് അക്കാഡമിയിൽ സൈന്യത്തിലേയ്ക്കുള്ള പരിശീലനത്തിനായി പ്ലസ്ടു പാസ്സായവർക്ക് പ്രവേശന പരീക്ഷയിലൂടെ ബിരുദ തുല്യമായ ഡിഗ്രി പ്രോഗ്രാമിന് ചേരാം. കോഴ്സ് പൂർത്തിയായവർക്ക് ആർമി, എയർഫോഴ്സ്, നേവി എന്നിവയിൽ ഓഫീസർ ജോലി ലഭിക്കും. വിശദവിവരങ്ങൾക്ക് www.nda.ac.in സന്ദർശിക്കുക.

കാർഷിക അനുബന്ധ വ്യവസായ മേഖലയിൽ ഏറെ സാദ്ധ്യതയുള്ള കോഴ്സാണ് അഗ്രി ബിസിനസ് മാനേജ്മെന്റ്. ബിരുദധാരികൾക്ക് രണ്ടുവർഷത്തെ അഗ്രിബിസിനസ് മാനേജ്മെന്റ് കോഴ്സിന് പ്രവേശന പരീക്ഷയിലൂടെ ചേരാം. വളരെ തൊഴിൽ സാദ്ധ്യതയുള്ള ഒരു കോഴ്സാണിത്. കേരള കാർഷിക സർവ്വകലാശാലയുടെ വെള്ളായണിക്കരയിലുള്ള കോളേജിൽ ഈ കോഴ്സുണ്ട്. വിശദ വിവരങ്ങൾക്ക് : www.kau.edu സന്ദർശിക്കുക.

വ്യവസായം, കാർഷിക ഗവേഷണം, വൈദ്യശാസ്ത്രം, ഡിഫൻസ്, എൻജിനീയറിംഗ് ടെക്സ്റ്റൈൽസ് തുടങ്ങി എല്ലാ മേഖലകളിലും തൊഴിൽ സാദ്ധ്യതയുള്ള ഒരു കോഴ്സാണ് നാനോ ടെക്നോളജി. ഫിസിക്സ്, കെമിസ്ട്രി, മാത്തമാറ്റിക്സ് വിഷയങ്ങളെടുത്ത് പ്ലസ്ടു 50 ശതമാനം മാർക്കോടെ പാസ്സായവർക്ക് പ്രവേശന പരീക്ഷയിലൂടെ ഡിഗ്രികോഴ്സിന് ചേരാം. നാനോ ടെക്നോളജിയിൽ ഉപരിപഠനം നടത്തുവാൻ ആഗ്രഹിക്കുന്നവർ പ്ലസ്ടു കഴിഞ്ഞ് മെറ്റീരിയൽ സയൻസ്, മെക്കാനിക്കൽ, ബയോമെഡിക്കൽ, കെമിക്കൽ, ബയോടെക്നോളജി, ഇലക്ട്രോണിക്സ്, കമ്പ്യൂട്ടർ സയൻസ് എന്നീ വിഷയങ്ങളൊന്നിൽ ബി. ടെക് പൂർത്തിയാക്കി എം. ടെക്കിന് നാനോ ടെക്നോളജി കോഴ്സിന് ചേരാവുന്നതാണ്.




# പുതിയ സൃഷ്ടിയാവുക

ഉണ്ണി അമ്മയമ്പലം



വർണ്ണച്ചിറകുകൾ വീശി പൂക്കൾ തോറും പറന്നു നടക്കുന്ന പൂമ്പാറ്റകളെ നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടായിരിക്കും. എത്ര മനോഹരമായ കാഴ്ചയാണത്. എന്നാൽ അവയുടെ ജീവിതചക്രം അതിലും രസകരമാണ്.

ചെടികളുടെ ഇലകളിലാണ് ചിത്രശലഭം മുട്ടയിടുന്നത്. ആ മുട്ട വിരിഞ്ഞ് പുഴു പുറത്തുവരുന്നു. തളിരിലകളാണ് അതിന്റെ അപ്പോഴത്തെ ഭക്ഷണം. നുളച്ചു നടക്കുന്ന അതിനെ കാണുന്നത് ആർക്കും ഇഷ്ടമല്ല. എന്നാൽ രണ്ടുമൂന്നു ദിവസം കഴിയുമ്പോൾ അതിന്റെ ശരീരഭാഗത്തു നിന്നും ഒരു രസം ഊറി വരും. അസ്വസ്ഥമായി പുഴു കിടന്നു പിടയും. അതിന്റെ ശരീരത്തിൽ പുരളുന്ന രസം ഒരു നൂൽക്കെട്ടുപോലെ അതിനു പൊതിയുന്ന ഒരാവരണമാകും. പുഴു അതിനുള്ളിലായിക്കഴിഞ്ഞു. ഏതാനും ദിവസത്തെ ഒരജ്ഞാതവാസം. ആ സമയം അതിനു മാറ്റം സംഭവിച്ചുകൊണ്ടിരിക്കും. ക്രമേണ മനോഹരമായ പൂമ്പാറ്റയായി കൂടു തകർത്ത് അത് പുറത്തേക്കു വരും.

മനുഷ്യന്റെ ഉള്ളിൽ വസിക്കുന്ന ദൈവം എപ്പോഴും അവനുമായി സംസാരിച്ചുകൊണ്ടാണിരിക്കുന്നത്. ആ സ്വരത്തിനു പലപ്പോഴും നാം കാതുകൊടുക്കാറില്ലെന്നു മാത്രം. ആ ദൈവസ്വരത്തിന് കാതു കൊടുത്താൽ നമ്മുടെ ഉള്ളിൽ വലിയ മാറ്റം സംഭവിക്കും. അതോടെ “നിങ്ങളുടെ പഴയ ജീവിതരീതിയിൽ നിന്നും രൂപം കൊണ്ട വഞ്ചന നിറഞ്ഞ ആസക്തികളാൽ കലുഷിതനായ പഴയ മനുഷ്യനെ ദൂരെയെറിയുവാൻ” കഴിയും (എഫെ. 4:22). മാത്രമല്ല സൃഷ്ടാവിന്റെ പ്രതിഛായയ്ക്കനുസൃതമായി നവീകരിക്കപ്പെട്ട പുതിയ മനുഷ്യനെ ധരിക്കാൻ സാധിക്കുകയും ചെയ്യും. അതേ “പുതിയ സൃഷ്ടിയാവുക എന്നതാണ് പരമപ്രധാനം.” (ഗലാ. 6:15) ദൈവത്തിനും മനുഷ്യനും പ്രീതികരമായി ജീവിക്കുക. തീർച്ചയായും, സ്വർഗ്ഗരാജ്യത്തിലെ ജീവന്റെ പുസ്തകത്തിൽ നിങ്ങളുടെ പേരുണ്ടായിരിക്കും.



കുടുംബസദസ്സ്

# മലിനമാകുന്ന മാധ്യമരംഗം



ടോംസ് ആന്റണി

**“എന്റെ കൺമുൻപിൽ നിന്ന് ഇന്നത്തെ വർത്തമാനപത്രമൊന്നു മാറ്റൂ. സത്യമെന്തെന്ന് ഞാൻ അറിയട്ടെ. ഈ ലോകത്തെ ഞാൻ കൺകുളിർക്കെ ഒന്ന് കാണട്ടെ.”**

പ്രൊഫ. എം. എൻ. വിജയന്റെ ഈ വാക്കുകൾ അക്ഷരാർത്ഥത്തിൽ ശരിയാണ് എന്ന് നമ്മുടെ മാധ്യമങ്ങൾ വിതക്കുന്ന മൂല്യച്യുതി കാണുമ്പോൾ തോന്നിപ്പോകുന്നു. പ്രിന്റ് മീഡിയയേക്കാൾ ഇന്ന് കൂടുതൽ മലീമസമായിക്കൊണ്ടിരിക്കുന്നത് ദൃശ്യമാധ്യമങ്ങളാണ്.

സെൻസേഷൻ ന്യൂസിനുവേണ്ടി മത്സരിക്കുകയാണ് മാധ്യമരംഗം. സെൻസേഷൻ ന്യൂസുകൾക്കുവേണ്ടി മത്സരിക്കുമ്പോൾ അവയുടെ നിജസ്ഥിതിയെക്കുറിച്ച് വ്യക്തമായി മനസ്സിലാക്കിയിട്ടുവേണം എന്ന് മലയാളത്തിന്റെ മഹാനടൻ ശ്രീ. മമ്മൂട്ടി മാധ്യമങ്ങൾക്ക് താക്കീത് നൽകിയതും ഈയിടെയാണ്.

നമ്മുടെ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി കേരളത്തിന്റെ ആവശ്യങ്ങൾ പ്രധാനമന്ത്രിയേയും മറ്റു മന്ത്രിമാരെയും ധരിപ്പിക്കുന്നതിനായി മൂന്നുദിവസം ഡൽഹിയിൽ തങ്ങി വിജയകരമായി തിരിച്ച് കേരളത്തിലെത്തിയപ്പോൾ നമ്മുടെ മാധ്യമഭീകരന്മാർക്ക് അറിയേണ്ടത് ഡൽഹിയാത്രയുടെ വിജയത്തെക്കുറിച്ചായിരുന്നില്ല. സോളാർ പ്രശ്നത്തെക്കുറിച്ച് മാത്രമായിരുന്നു. അസഹിഷ്ണുത വളരെകുറച്ചുമാത്രം പ്രകടിപ്പിക്കുന്ന നമ്മുടെ മുഖ്യമന്ത്രി ഇക്കാര്യത്തിൽ തന്റെ അസഹിഷ്ണത ഭംഗിയായി പ്രകടിപ്പിക്കുകയും ചെയ്തു.

കൊലക്കേസ് പ്രതിയായ ബിജു രാധാകൃഷ്ണന്റെ പുറകെ മാധ്യമങ്ങൾ സി.ഡി. കണ്ടെത്താൻ തുനിഞ്ഞിറങ്ങിയത് മാധ്യമരംഗത്തെ അപചയത്തിന് മറ്റൊരു തെളിവാണ്. സംശുദ്ധമായ പൊതുജീവിതത്തിന്റെ പിൻബലമുള്ള മുഖ്യമന്ത്രിക്കെതിരെ സ്ത്രീപീഡനം ബിജുരാധാകൃഷ്ണൻ ആരോപിച്ച



പ്പോൾ എത്ര ലാഘവത്തോടെയാണ് മാധ്യമ നപുംസകങ്ങൾ അത് ആഘോഷിച്ചത്. ഒരു വ്യക്തിക്കെതിരെ ഒരു ലൈംഗീകാരോപണം കൊട്ടിഘോഷിക്കുമ്പോൾ അദ്ദേഹത്തിനും കുടുംബത്തിനും സുഹൃത്തുക്കൾക്കും ഉണ്ടാകുന്ന വേദനയും അഭിമാനക്ഷതവും മാധ്യമങ്ങൾക്ക് ഒരു വിഷയമാകുന്നേയില്ല. എല്ലാം ‘അറിയാനുള്ള അവകാശത്തിൽപെടുന്നു’ എന്നാണ് മാധ്യമങ്ങൾ പ്രചരിപ്പിക്കുന്നത്. ഒരു വ്യക്തിയുടെ സ്വകാര്യതയിലേയ്ക്ക് കടന്നു ചെല്ലുന്നത് അറിയാനുള്ള അവകാശമല്ല, മറിച്ച് നെറികെട്ട സംസ്ക്കാരത്തിന്റെ ഭാഗമാണ്.

കേവലം ഒന്നോ രണ്ടോ പേർ എവിടെനിന്നോ ചുംബിക്കുന്നു എന്നറിഞ്ഞപ്പോൾ മാധ്യമപ്പട അവിടെ മണിക്കൂറുകൾക്ക് മുമ്പേ നിലയുറപ്പിച്ചു. ഒരു പക്ഷെ ശ്രദ്ധിക്കപ്പെടാതെപോകുമായിരുന്ന ‘ചുംബനസമരത്തെ’ മാധ്യമങ്ങളാണ് കേരളത്തിൽ ഇത്രയേറെ വാർത്താപ്രാധാന്യം നൽകിയത്. അതിലെ നായകന്മാർക്ക് നിത്യഹരിതതാരവേഷവും ചാർത്തി.

നിഷേധാത്മകമായ മാധ്യമപ്രവർത്തനമാണ് ഇന്ന് കേരളത്തിൽ നിലനിൽക്കുന്നത്. നൂറുപേർ ചെയ്യുന്ന നന്മകളേക്കാൾ ഒരാൾ ചെയ്യുന്ന തിന്മയ്ക്കാണ് വാർത്താ പ്രധാന്യം. മറ്റു രാജ്യങ്ങളിലും മറ്റു സംസ്ഥാനങ്ങളിലുമൊക്കെയുള്ള

മാധ്യമപ്രവർത്തകർ തങ്ങളുടെ പ്രദേശത്തിന്റെ വികസന പ്രവർത്തനങ്ങൾക്കും, പുരോഗതിക്കും വേണ്ടി ശക്തമായി നിലകൊള്ളുമ്പോൾ മലയാളി മാധ്യമപ്രവർത്തകർ എന്തേ ഇങ്ങനെ.?

കേരളത്തിന്റെ മനഃസാക്ഷി ഹീനമായികരുതുന്ന സരിത എന്ന സ്ത്രീയെ എത്രയോ നാളുകളായി നമ്മുടെ മാധ്യമങ്ങൾ പിന്തുടരുന്നു. എവിടെ പ്പോയാലും ചാനൽ ഭ്രാന്തന്മാരാണ് സരിതക്കൊപ്പം. സരിത ധരിക്കുന്ന വസ്ത്രത്തിന്റെ വർണ്ണന, അവരുടെ പ്രതികരണങ്ങൾ എന്നിവയെല്ലാം അതീവതാല്പര്യത്തോടെയാണ് നമ്മുടെ മാധ്യമങ്ങൾ കേരളജനതക്കു മുമ്പിൽ വിളമ്പു ന്നത്.

സരിത എന്ന വ്യക്തിക്കു മാത്രമല്ല മിക്ക കുറ്റവാളികൾ ക്കും താരപരിവേഷം നൽകു ന്നതിൽ മാധ്യമങ്ങൾ വഹിച്ച പങ്ക് വളരെ വലുതാണ്. അതുകൊണ്ടാണ് കുട്ടികൾ പോലും സരിതയിൽ നിന്ന് ഓട്ടോഗ്രാഫ് വാങ്ങുന്നതിൽ മത്സരിക്കുന്നത്. സിനിമയിലെ നായികയാകാൻ കൂടി ഈ മാധ്യമകല്പിത താരത്തിന് അവസരമൊരുക്കി.




ഇന്ന് മാധ്യമരംഗം കേവലം വ്യവസായമായി അധഃപതിച്ചിരിക്കുന്നു. ''നുണക്ക് നേരിന്റെ മേൽവിലാസം" നൽകുന്ന മാധ്യമസംസ്ക്കാരമാണ് ഇന്ന് നിലനിൽക്കുന്നത്. സാമൂഹിക പ്രതിബദ്ധത മാധ്യമരംഗത്തുനിന്ന് ഏറെക്കുറെ നഷ്ടപ്പെട്ടു പോയിരിക്കുന്നു. മാധ്യമരംഗത്തെ മൂല്യബോധം ഇന്ന് താരംതാഴ്ന്ന സ്ഥിതിയിലായിരിക്കുന്നു. നെറികെട്ട രീതിയിൽ ന്യൂസുകൾ വിളമ്പി മാധ്യമങ്ങൾ മത്സരിക്കുന്നു. മാധ്യമധർമ്മം എന്നത് മാധ്യമമുതലാളിയുടെ മാത്രം ധർമ്മമായി തരംതാണിരിക്കുന്നു. ഒരേയൊരു ലക്ഷ്യം... പണമുണ്ടാക്കുക, ലാഭം കൊയ്യുക.

**എന്താണ് പ്രശ്നം ?**

നവമാധ്യമരംഗത്തിന്റെ ആകർഷണ വലയ ത്തിൽപ്പെട്ട് യോഗ്യതയില്ലാത്തവരും, പ്രതിബദ്ധത യില്ലാത്തവരും ഈ രംഗത്തേയ്ക്ക് കടന്നുവരുന്നു. മൂല്യബോധം തെല്ലും തീണ്ടാത്തവരുടെ കടന്നു കയറ്റം ഈ രംഗത്തെ ഏറെക്കുറെ മലീമസ മാക്കിയിരിക്കുന്നു. പണമെന്നലക്ഷ്യം മാത്രമാണ് മാധ്യമരംഗത്തെ മുതലാളിക്കും, തൊഴിലാളിക്കും ഒരുപോലെ ഉള്ളത്. വ്യക്തമായ കാഴ്ചപ്പാടി ല്ലാത്തതിന്റെ പോരായ്മയും ഈ രംഗത്തെ കൂടുതൽ നിഷ്പ്രഭമാക്കുന്നു. മാധ്യമങ്ങളുടെ എണ്ണത്തിലുള്ള ആധിക്യം അനാവശ്യവും അനാരോഗ്യകരവുമായ മത്സരത്തിലേക്കു നയിക്കുന്നതുകാരണം സെൻ സേഷൻ ന്യൂസിനുവേണ്ടിയും, കെട്ടുകഥകൾക്കു വേണ്ടിയും, വാർത്തകൾ സൃഷ്ടിക്കുന്നതിനു വേണ്ടിയും, മാധ്യമപ്രവർത്തകർ പരക്കം പായുന്നു. ജനത്തിന് നല്ല വാർത്തകൾക്കുപകരം കുറ്റകൃത്യ ങ്ങളും, എല്ലാത്തരം വാണിഭങ്ങളുമാണ് താല്പര്യ മെന്നതും നമ്മെ ആശങ്കപ്പെടുത്തേണ്ടതുണ്ട്.

ഒളിക്യാമറയും ഇന്ന് മാധ്യമരംഗത്ത്കടന്നു വരുന്നു. സ്വകാര്യതയിലേക്കുള്ള അനാവശ്യമായ കടന്നുകയറ്റത്തിന്റെ പ്രതിരൂപമാണ് ഒളിക്യാമറ. മാധ്യമ പ്രവർത്തകർക്ക് റിപ്പോർട്ട് ചെയ്യാനുള്ള സ്വാതന്ത്ര്യം ഭരണഘടന അനുവദിക്കുന്നുണ്ട്. ആ സ്വാതന്ത്ര്യം, എന്തും ചെയ്യുവാനുള്ള ലൈസൻസല്ല എന്ന് ഓർക്കുന്നത് നന്ന്.

നാം എന്ത് വായിക്കണം, കേൾക്കണം, കാണണം, എങ്ങിനെ വിലയിരുത്തണം, എന്നെല്ലാം ഇന്ന് മാധ്യമങ്ങൾ നിശ്ചയിക്കുന്നു. ആടിനെ പട്ടിയാക്കാനും, പട്ടിയെ ആടാക്കാനും കഴിയുന്ന മാധ്യമ ഇന്ദ്രജാലം ഇന്ന് പലയിടങ്ങളിലും നിലനിൽക്കുന്നു.

ജനകീയ പ്രശ്നങ്ങൾ ഇന്ന് വാർത്തയാകുന്നില്ല. അഥവാ തിരസ്ക്കരിക്കപ്പെടുന്നു. അല്ലെങ്കിൽ വാർത്താ പ്രാധാന്യം ഇല്ലാതെ അവതരിപ്പിക്കപ്പെടുന്നു.

**വാർത്തകൾക്കും പണം ?**

പെയ്ഡ് ജേർണലിസം (Paid Journalism) എന്ന ഒരു സംജ്ഞ തന്നെ ഇന്ന് പ്രയോഗിക്കേ ണ്ടിയിരിക്കുന്നു. വാർത്തകൾ സൃഷ്ടിക്കുന്നതിനും, വാർത്തകൾ മറച്ചുവയ്ക്കുന്നതിനും, അനുകൂലമായി വാർത്തകൾ അവതരിപ്പിക്കുന്നതിനും ചില ശക്തികൾക്കുവേണ്ടി വാർത്തകളെ വളച്ചൊടി ക്കുന്നതിനും പണം ഒരു കാരണമായി ഭവിക്കു ന്നുണ്ട്. പണത്തിനുമീതെ പരുന്തല്ല, മാധ്യമങ്ങളും പറക്കില്ല എന്ന സ്ഥിതിയായി രിക്കുന്നു.

തെരഞ്ഞെടുപ്പുകളിൽ സ്ഥാനാർത്ഥികളെ വിജയിപ്പിക്കാനും, തോൽപ്പിക്കാനും മാധ്യമവാർ ത്തകൾക്ക് കഴിഞ്ഞിട്ടുള്ളത് നാം എത്രയോ കാലങ്ങളായി നിരീക്ഷിക്കുന്നവയാണ്. ഒരു സ്ഥാനാർത്ഥിയെ ശരിയായി അപ്രഗഥിക്കുന്നതിനു പകരം തങ്ങൾക്കിഷ്ടമുള്ള രീതിയിൽ പുകഴ് ത്തുകയോ, ഇകഴ്ത്തുകയോ ചെയ്തു കൊണ്ടുള്ള തെറ്റായ മാധ്യമധർമ്മമാണ് ഇന്ന് നിർവ്വഹിക്കപ്പെടുന്നത്.

മദ്യത്തിന്റെ പരസ്യം ഇന്ന് മാധ്യമങ്ങളിൽ നിരോ ധിച്ചിട്ടുണ്ടെങ്കിലും, സോഡായുടെ പരസ്യമെന്ന രീതിയിൽ പുതിയ തോൽക്കുടത്തിൽ മദ്യത്തിന്റെ പരസ്യം അവതരിപ്പിക്കപ്പെടുന്നു.

വണ്ടിയിടിച്ച് വഴിയിൽ കിടന്ന് പ്രാണവേദന അനുഭവിക്കുന്നവരുടെ ചിത്രങ്ങൾ വരെ നമ്മുടെ മാധ്യമങ്ങളിലും പത്രങ്ങളിലും വരുന്നു. വേദനയിൽ രസം കണ്ടെത്തുന്ന മനോരോഗത്തിന്റെ ഒരു രൂപഭേദമാണിത്. എത്രയോ വ്യക്തികളെ മരിക്കുന്നതിനുമുമ്പേ "കൊന്ന" ചരിത്രം മാധ്യമങ്ങൾക്കുണ്ട്. നിജസ്ഥിതി അറിയുന്നതിനുമുമ്പേ ആദ്യം വാർത്ത പ്രസിദ്ധീകരിച്ചതിന്റെ പിതൃത്വത്തിനുവേണ്ടിയുള്ള പാച്ചിലിനിടയിൽ ഇങ്ങനെ ജീവിച്ചിരിക്കെ "കൊല്ലപ്പെട്ട" വ്യക്തികളുടെയും അവരെ സ്നേഹിക്കുന്നവരുടെയും മനോവികാരം മാധ്യമങ്ങൾ എപ്പോഴെങ്കിലും ശ്രദ്ധിക്കാറുണ്ടോ ?




പെൺവാണിഭങ്ങൾ ഇന്ന് മാധ്യമങ്ങൾ ആഘോഷിക്കുകയാണ്. കഥകളും കഥകൾക്കിടയിലെ ട്വിസ്റ്റും ഒക്കെ സംഘടിപ്പിച്ച് മാധ്യമങ്ങൾ പെൺവാണിഭങ്ങളെ വീണുകിട്ടിയ "നിധി"യാക്കി മാറ്റുന്നു. അന്ധവിശ്വാസങ്ങൾ പ്രചരിപ്പിക്കുന്ന മാധ്യമങ്ങളും നമുക്കുമുന്നിലുണ്ട്. ജനങ്ങളെ തെറ്റിദ്ധരിപ്പിക്കുക, അനാവശ്യമായ സെന്റിമെന്റ്സ് സൃഷ്ടിക്കുക തുടങ്ങിയവയെല്ലാം മാധ്യമങ്ങൾ സ്വായത്തമാക്കിവച്ചിരിക്കുന്ന കരവിരുതുകളാണ്.

നമ്മുടെ മാധ്യമങ്ങൾക്ക് രാത്രി 9.30 കഴിഞ്ഞാൽ കുറ്റകൃത്യങ്ങളുടെ പരമ്പരയാണ്. കുറ്റകൃത്യങ്ങളെ ആഘോഷമാക്കിമാറ്റുകയാണ് മാധ്യമങ്ങൾ. രാത്രിസമയം കുറ്റകൃത്യങ്ങൾക്കുവേണ്ടി മാറ്റിവയ്ക്കപ്പെടുമ്പോൾ കുറ്റവാസനയെ ലാഘവത്തോടെ കാണുന്ന മനോനിലയിലേയ്ക്കും പ്രേക്ഷകർ അധഃപതിക്കും എന്നതിൽ തർക്കമില്ല.

നമ്മുടെ രാജ്യത്തെ പ്രധാനമന്ത്രി, മറ്റുമന്ത്രിമാർ, സംസ്ഥാന മുഖ്യമന്ത്രിയുൾ പ്പെടെയുള്ള മന്ത്രിമാർ, പ്രതിപക്ഷ നേതൃനിരയിലുള്ളവർ ഇവരെയൊക്കെ ചില സിനിമകളുടെ സംഭാഷണത്തിന്റെ പശ്ചാത്തലത്തിൽ അപകീർത്തിപ്പെടുത്തുകയും അവഹേളിക്കുകയും ചെയ്യുന്ന മ്ലേച്ഛമായ സംസ്കാരവും മാധ്യമങ്ങൾ ഇന്ന് ആർജ്ജിച്ചെടുത്തിരിക്കുന്നു. ബഹുമാനിതരായ നമ്മുടെ നേതാക്കൾക്ക് അവർക്ക് അർഹിക്കുന്ന അംഗീകാരം നൽകി പ്രോത്സാഹിപ്പിക്കാനാണ് മാധ്യമങ്ങൾ ശ്രമിക്കേണ്ടത് അല്ലാതെ അപമാനിക്കാനല്ല.

മാധ്യമങ്ങളിലെ ചർച്ചാവേളയാണ് ഏറെ മ്ലേച്ഛം. കോടതിയിലെ ജഡ്ജിമാരെ പ്പോലെയാണ് ചില മാധ്യമപ്രവർത്തകർ ചോദ്യങ്ങൾ ഉന്നയിക്കുന്നത്. എല്ലാ ചോദ്യങ്ങൾക്കും ഉത്തരം പറയാനുള്ള ബാധ്യത ഈ പരിപാടിയിൽ ചർച്ചയിൽ പങ്കെടുക്കുന്നവർക്കുണ്ടെന്നും, എന്തുചോദ്യവും ചോദിക്കാനുള്ള അധികാരം തങ്ങൾക്കുണ്ടെന്ന ധാർഷ്ഠ്യവുമാണ് ഇക്കൂട്ടർക്ക്. യാതൊരു ബഹുമാനവുമില്ലാതെ അഹങ്കാരത്തിന്റെ ഭാഷയാണ് ബഹുഭൂരിപക്ഷം അവതാരകരുടെയും എന്നതും ഈ രംഗത്തെ അപചയത്തിന് കാരണമാണ്.

പലപ്പോഴും ആരോപണവിധേയരായവരെ പ്രതികളാക്കിയാണ് മാധ്യമങ്ങൾ ചിത്രീകരിക്കുന്നത്. അവർക്കെതിരെ മോശമായ കഥകൾ പ്രചരിപ്പിച്ച് തങ്ങളുടെ റേറ്റിംഗ് കൂട്ടുന്നു. പിന്നീട് അവർ നിരപരാധികൾ എന്നു തെളിഞ്ഞാൽ അത് വാർത്തയല്ലാതാകുന്നു. അങ്ങനെ മാധ്യമങ്ങളുടെ ഇരയായിത്തീർന്നവർ ജീവിതം തന്നെ അവസാനിപ്പിച്ച സംഭവങ്ങളും വിരളമല്ല.

**മാധ്യമപ്രവർത്തകർ ആരാകണം ? എങ്ങനെയാകണം ?**

അവർ ശബ്ദമില്ലാത്തവന്റെ ശബ്ദമാകണം. സമൂഹത്തിലെ ഏറ്റവും അധഃസ്ഥിതന്റെ നാവായി നിലകൊള്ളണം. ശരിയോട് ചേർന്നു നിൽക്കണം. നിജസ്ഥിതിയറിഞ്ഞുമാത്രം റിപ്പോർട്ട് ചെയ്യുന്ന സംസ്ക്കാരത്തിലേയ്ക്ക് വളരണം. മാധ്യമങ്ങളിലൂടെ മൂല്യങ്ങൾ പ്രസരിപ്പിക്കണം. അന്ധവിശ്വാസത്തിനെതിരെ പടവാളായി നിലകൊള്ളണം. ചെയ്യുന്ന നന്മകളെ നന്നായി പ്രോത്സാഹിപ്പിക്കണം. അഴിമതിക്കെതിരെ ഗർജ്ജിക്കുന്ന തൂലികയേന്തണം. സ്ത്രീ പീഡനങ്ങളെ ഗൗരവത്തോടും അത് അർഹിക്കുന്ന പരിഗണനയോടും കൂടി അവതരിപ്പിക്കണം. ശിശുക്കൾക്കെതിരെയുള്ള കുറ്റകൃത്യങ്ങളും, പീഡനങ്ങളും ജാഗ്രതയോടെ കൈകാര്യം ചെയ്യണം. വൃദ്ധരെ അവഗണിക്കുന്ന സംസ്ക്കാരത്തിനെതിരെ തൂലിക ആയുധമാക്കണം. പരിസ്ഥിതിക്ക് വിഘാതമായി നിൽക്കുന്ന പ്രവണതകളെ എതിർക്കണം. ജനകീയ പ്രശ്നങ്ങൾ തികഞ്ഞ ഗൗരവത്തോടെ ഏറ്റെടുക്കണം. ഒരു നല്ല മാധ്യമപ്രവർത്തകനാകുന്നത് അഭിമാനമായി കാണണം. മൂല്യബോധത്തോടെ മാധ്യമരംഗത്ത് നിലയുറപ്പിക്കണം.

ഇന്ന് മാധ്യമരംഗത്ത് ഒട്ടേറെപ്പേർ നന്മയുടേയും, നീതിയുടേയും, സത്യത്തിന്റെയും ഭാഗത്ത് നിലയുറപ്പിച്ചിട്ടുണ്ട് എന്നതും ശ്ലാഘനീയമാണ്. ഒറ്റപ്പെട്ടു കിടക്കുന്ന ഈ വിഭാഗത്തിന് എല്ലാവിധ പിന്തുണയും നാം നൽകേണ്ടതുണ്ട്. നമ്മുടെ മാധ്യമരംഗം നമ്മുടെ സമൂഹത്തെ പരിപോഷിപ്പിക്കുന്നതാകട്ടെ. നന്മ നിലനിർത്തുന്നതാകട്ടെ.



ലഹരിയുടെ മായാലോകം

# ലഹരിവിമുക്തസഭയും സമൂഹവും: സഭയുടെ സ്വപ്നം

പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ
ഡോ. ജോജുജോൺ വടക്കേടത്ത്

**ആമുഖം**

മദ്യത്തിനെതിരായ യുദ്ധം സകല മനുഷ്യരുടെയും ഉത്തരവാദിത്തമാണ്. ജാതിയോ, മതമോ, വർഗ്ഗമോ വർണമോ ഒന്നും പ്രസക്തമല്ല. എല്ലാ നല്ല മനുഷ്യരും ഈശ്വരവിശ്വാസികളും ഈ ദൗത്യത്തിൽ പങ്കാളികളുമാണ്. സഭയുടെ ഒരു മുഖ്യദൗത്യം തന്നെയാണ് മദ്യവിരുദ്ധപ്രവർത്തനം. മനുഷ്യനെ ദൈവാനുഭവത്തിലെത്തിക്കുകയും നിത്യജീവിതത്തിന്റെ വാതിൽ അവനുവേണ്ടി തുറക്കുകയും ചെയ്യുന്ന സഭയുടെ ദൗത്യം പൂർത്തിയാക്കുന്നതിന്, 'ലഹരി' എന്ന സാത്താന്റെ വജ്രായുധത്തെ ചെറുത്തേ പറ്റൂ. സഭയുടെ ലഹരിവിരുദ്ധ പ്രവർത്തനങ്ങൾ ഈ ലക്കത്തിൽ പരിശോധിക്കാം.

**യേശുവിന്റെ ദൗത്യവും സഭയും**

യേശുക്രിസ്തു തന്റെ പരസ്യജീവിതത്തിന്റെ ആരംഭത്തിൽത്തന്നെ തന്റെ ദൗത്യം എന്താണ് എന്ന് പ്രഖ്യാപിച്ചു. രക്ഷകനായ യേശുവിന്റെ ദൗത്യം ഏശയ്യാ പ്രവാചകൻ പ്രവചിക്കുന്നു. **"ദൈവമായ കർത്താവിന്റെ ആത്മാവ് എന്റെ മേലുണ്ട്. പീഡിതരെ സദ്വാർത്ത അറിയിക്കുന്നതിന് അവിടുന്ന് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു. ഹൃദയം തകർന്നവരെ ആശ്വസിപ്പിക്കാനും തടവുകാർക്ക് മോചനവും ബന്ധിതർക്ക് സ്വാതന്ത്ര്യവും പ്രഖ്യാപിക്കാനും കർത്താവിന്റെ കൃപാവത്സരവും നമ്മുടെ ദൈവത്തിന്റെ പ്രതികാരദിനവും പ്രഘോഷിക്കാനും വിലപിക്കുന്നവർക്ക് സമാശ്വാസം നല്കാനും എന്നെ അയച്ചിരിക്കുന്നു" (ഏശയ്യ 61: 1-2). ബന്ധിതർക്ക് മോചനവും, അന്ധർക്ക് കാഴ്ചയും അടിച്ചമർത്തപ്പെട്ടവർക്ക് സ്വാതന്ത്ര്യവും നല്കുന്നതാണ് യേശുവിന്റെ ദൗത്യം (ലൂക്കാ 4: 18-19).** യേശുവിന്റെ ദൗത്യങ്ങൾ തുടരാനാണ് ദൈവം സഭ സ്ഥാപിച്ചത്. ഈ ദൗത്യങ്ങൾ ഇന്ന് സഭ തുടരുന്നു. **"ഞാൻ വന്നിരിക്കുന്നത് അവർക്ക് ജീവനുണ്ടാകാനും അത് സമൃദ്ധമായി ഉണ്ടാകാനുമാണ്" (യോഹ. 10:10)** എന്ന യേശുവിന്റെ വചനത്തിനനുസരണമായി മദ്യാസക്തിമൂലം മൃതാവസ്ഥയിലായിരിക്കുന്നവരെ മോചിപ്പിക്കാൻ സഭ ഇന്ന് ക്രിയാത്മകമായി പ്രവർത്തിക്കുന്നു.

**കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം**

"മനുഷ്യൻ തന്റെ ശരീരത്തെ നല്ലതും ബഹുമാനാർഹവുമായി പരിഗണിക്കണം" **(CCC 364)**. കത്തോലിക്കാസഭക്ക് ശരീരത്തെപ്പറ്റി ആഴമായ ദർശനങ്ങളും കാഴ്ചപ്പാടുകളും ഉണ്ട്. ദൈവത്തെ ആരാധിക്കുന്നതിനും സ്തുതിക്കുന്നതിനും മഹത്വപ്പെടുത്തുന്നതിനുമായി ദൈവം മനുഷ്യനെ സൃഷ്ടിച്ചു. ശരീരത്തിലാണ് നാം ഇവ ചെയ്യുന്നത്. ശരീരത്തെ സൃഷ്ടിച്ചത് ദൈവമാണ്. മരണശേഷം ദൈവം ശരീരത്തെ രൂപാന്തരപ്പെടുത്തി ഉയിർപ്പിക്കുന്നു. ഇക്കാരണത്താൽ ഒരാൾ തന്റെ ശരീരത്തെ മലിനമാക്കാൻ പാടില്ല. ശരീരത്തെപ്പറ്റിയുള്ള ദൈവീക പദ്ധതികൾക്ക് വിരുദ്ധമായി നാം ഒന്നുംതന്നെ ചെയ്യാൻ പാടില്ല. മറ്റുള്ളവരുടെ നന്മയെ കരുതിയും ശരീരത്തെ സംരക്ഷിക്കണമെന്ന് സഭ പഠിപ്പിക്കുന്നു. "ദൈവം നമ്മെ ഏല്പിച്ചിരിക്കുന്ന വിലപ്പെട്ട ദാനങ്ങളാണ് ജീവനും ശാരീരിക ആരോഗ്യവും. മറ്റുള്ളവരുടെ ആവശ്യവും പൊതുനന്മയും കണക്കിലെടുത്തുകൊണ്ട് നാം പ്രസ്തുത ദാനങ്ങളെ യുക്തമായി പരിരക്ഷിക്കേണ്ടിയിരിക്കുന്നു" **(CCC 2288)**. ലഹരിവസ്തുക്കൾ മനുഷ്യർക്ക് ആധാർമ്മിക പ്രവർത്തികൾക്ക് പ്രേരണ നല്കുന്നതിനാൽ ഇവ നിഷിദ്ധമാണെന്ന് സഭ പഠിപ്പിക്കുന്നു. "മയക്കുമരുന്നുകളുടെ ഉപയോഗം മനുഷ്യന്റെ ആരോഗ്യത്തിനും ജീവനുംവരെ നാശമുണ്ടാക്കുന്നു. അത്യാ

വശ്യ ഔഷധ ചികിത്സകൾക്കല്ലാതെ അവയുടെ ഉപയോഗം ഗൗരവപൂർണ്ണമായ തെറ്റാണ്. മയക്കുമരുന്നുകളുടെ രഹസ്യമായ ഉൽപാദനവും ക്രയവിക്രയവും ഉതപ്പുനല്കുന്ന പ്രവർത്തികളാണ്. അവ തിന്മയ്ക്കുള്ള പ്രത്യക്ഷമായ സഹകരണവുമാണ്. കാരണം അധാർമ്മിക പ്രവർത്തികൾ ചെയ്യാൻ അവ ആളുകളെ പ്രേരിപ്പിക്കുന്നു" (CCC 2291).

**മലങ്കരസഭയും ലഹരിവിരുദ്ധ പ്രവർത്തനവും**

**മാർ ഈവാനിയോസ് പിതാവിന്റെ** കാലംമുതൽ തന്നെ ലഹരി എന്ന വിപത്തിനെതിരെ സഭ ക്രിയാത്മകപ്രവർത്തനങ്ങൾ നടത്തി. മാർത്താണ്ഡം കേന്ദ്രമാക്കി നടന്ന സുവിശേഷ പ്രഘോഷണപരിപാടികളുടെ ഭാഗമായി **ഡി.എം. സിസ്റ്റേഴ്സിന്റെ** നേതൃത്വത്തിൽ വീടുകൾതോറും കയറിയിറങ്ങി ആത്മീയവും സാന്മാർഗികവുമായ പാഠങ്ങൾ പഠിപ്പിച്ചിരുന്നു. മുഖാമുഖം സംസാരിച്ച്, ലഹരിക്കും പുകവലിക്കും പുകയിലക്കുമൊക്കെ എതിരെ നടത്തിയ പ്രവർത്തനങ്ങൾ വളരെ ഫലദായകമായിരുന്നു. **ആർച്ചുബിഷപ്പ് ബനഡിക്റ്റ് മാർ ഗ്രിഗോറിയോസ് പിതാവ്** കേരളത്തിലെ മദ്യവിരുദ്ധ പ്രവർത്തനങ്ങൾക്ക് ശക്തമായ നേതൃത്വവും സഹായസഹകരണങ്ങളും നല്കി. ശ്രീ. എം.പി. മൻമഥൻ സാറിനോട് ചേർന്ന് ഗ്രിഗോറിയോസ് പിതാവ് നടത്തിയ പ്രവർത്തനങ്ങളുടെ ഫലമായി മദ്യവിരുദ്ധപ്രവർത്തനങ്ങൾ മുഖ്യധാരയിലേക്ക് വരുകയും കേരള മനഃസ്സാക്ഷിയുടെ കണ്ണുതുറക്കുകയും ചെയ്തു. **മോറാൻ മോർ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ** ഈ പാത പിൻതുടരുകയും **എം.സി.എ.** എന്ന സംഘടനയിലൂടെ കൂടുതൽ ലഹരി വിരുദ്ധ പ്രവർത്തനങ്ങൾ ഇടവകതലങ്ങളിൽ പോലും എത്തിക്കുകയും ചെയ്തു.

**മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ** ലഹരിക്കെതിരെ ശക്തമായ നേതൃത്വമാണ് നല്കുന്നത്. മദ്യവിരുദ്ധ കേരളമെന്ന സ്വപ്നത്തിലേക്ക് രാഷ്ട്രീയനേതാക്കളെയും സാംസ്കാരിക നേതാക്കളെയും എത്തിക്കുന്നതിനായി ബാവാ തിരുമേനി നടത്തിയ ശ്രമങ്ങൾ മലങ്കര സഭയുടെ സമർപ്പണം തന്നെയാണ് കാണിക്കുന്നത്. **2013 സെപ്റ്റംബർ 19-ന് മാവേലിക്കര പുന്നമൂട്ടിൽ, പുനരൈക്യത്തോട് ചേർന്ന് നടന്ന മഹാസംഗമത്തിൽ കേരള മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയോട് മലങ്കരസഭയുടെ ഒരു നിർദ്ദേശവും അപേക്ഷയുമായി ഘട്ടം ഘട്ടമായി മദ്യനിരോധനം നടത്തണമെന്ന് ബാവാ തിരുമേനി അപേക്ഷിച്ചത് സ്മരണാർഹമാണ്.** തുടർന്ന് കേരളത്തിൽ വന്ന മാറ്റങ്ങൾ സഭാനേതൃത്വത്തിന്റെ പ്രാർത്ഥനയും ഇടപെടലും കൊണ്ടു കൂടെ സംഭവിച്ചതാണെന്നതിന് തർക്കമില്ല. **പിരപ്പൻകോട് മലങ്കര മെഡിക്കൽ വില്ലേജിൽ ആശാഭവൻ ഡീ അഡിക്ഷൻ സെന്റർ** വളരെ ക്രിയാത്മകമായി പ്രവർത്തിക്കുന്നു. **പുഷ്പഗിരി മെഡിക്കൽ കോളേജിലും അഞ്ചൽ സെന്റ് ജോസഫ് ഹോസ്പിറ്റലിലും പെരുംപുഴ അസ്സീസ്സി മിഷൻ ഹോസ്പിറ്റലിലും** മദ്യപാനികളായ സഹോദരന്മാർക്ക് വളരെ ക്രിയാത്മകമായ ശുശ്രൂഷ നല്കിവരുന്നു. **ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവും, ജോസഫ് മാർ തോമസ് പിതാവും, സാമുവൽ മാർ ഐറേനിയോസ് പിതാവും** എല്ലാ പിതാക്കന്മാരും മദ്യവിരുദ്ധപ്രവർത്തനങ്ങൾക്ക് സവിശേഷമായ നേതൃത്വം നല്കിവരുന്നു. കെ.സി.ബി.സി. യുടെ മദ്യവിരുദ്ധസമിതിയുടെ വൈസ് ചെയർമാനായും കേരള മദ്യനിരോധനസമിതിയുടെ ചെയർമാനായും **ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവ്** ചെയ്യുന്ന പ്രവർത്തനങ്ങൾ ശ്ലാഘനീയമാണ്. 7 രൂപതകൾ ഉൾപ്പെടുന്ന തിരുവനന്തപുരം സോണൽ ഡയറക്ടറായി **ഫാ. ജോൺ അരീക്കലിന്റെ** നേതൃത്വത്തിൽ ക്രീയാത്മകമായി നടക്കുന്ന പ്രവർത്തനങ്ങൾ, മദ്യവിരുദ്ധ പ്രവർത്തനം സഭയുടെ മുൻഗണനാ പ്രവർത്തനം തന്നെയാണ് എന്ന് തെളിയിക്കുന്നു. മദ്യനിരോധനത്തിനായി **ഫാ. പ്ലാസിഡ് ഒ.ഐ.സി.** നടത്തുന്ന പ്രവർത്തനങ്ങൾ മലങ്കര മക്കൾക്ക് അഭിമാനം നല്കുന്നതാണ്.

ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്റെ ജന്മശതാബ്ദി പ്രമാണിച്ച് **മോൺ. ജോർജ് ചരുവിളയുടെയും ഫാ. വർഗീസ് നടുതലയുടെയും** നേതൃത്വത്തിൽ നടക്കുന്ന ലഹരിവിരുദ്ധ പ്രവർത്തനങ്ങൾ ശ്രദ്ധേയമാണ്. എല്ലാ ഇടവകയും **ഒക്ടോബർ 25-ന് ഒരു മദ്യവിരുദ്ധ ദിനാചരണം** നടത്തുകയും **മദ്യവിരുദ്ധപ്രതിജ്ഞ** ചൊല്ലുകയും എല്ലാ ഭവനങ്ങളിലും ഒരു **ലഹരിവിരുദ്ധ പോസ്റ്ററും ലഹരിവിരുദ്ധ ലഘുലേഖയും** നല്കുകയും ചെയ്തു. ഒരു വർഷം എല്ലാവരും ലഹരിവിരുദ്ധപ്രാർത്ഥന നടത്തുകയും ലഹരിക്കെതിരെ ബോധവത്കരണം നടത്തുകയും ചെയ്യുകയാണ്. **എം.സി.വൈ.എം.** ന്റെ നേതൃത്വത്തിൽ നടക്കുന്ന തെരുവുനാടകങ്ങൾ സമൂഹത്തിലേക്ക് ഈ സന്ദേശം എത്തിക്കുന്നു. 208 വ്യക്തികളെ ലഹരിവിമോചനചികിത്സക്കും ധ്യാനത്തിനുമായി കൊണ്ടുപോകാൻ ദൈവം അനുഗ്രഹിച്ചു. പിരപ്പൻകോട് മലങ്കര മെഡിക്കൽ വില്ലേജിലെ ആശാഭവനിലും (8547954846). ചാലക്കുടി മുരിങ്ങൂർ ധ്യാനകേന്ദ്രം നടത്തുന്ന ലഹരിവിമോചന ധ്യാനത്തിലും (9745611324), തിരുവനന്തപുരം ലത്തീൻ അതിരൂപതയുടെ മേനംകുളത്തെ അനുഗ്രഹ ഭവനിലും (9400820818), കുന്നന്താനത്തെ പ്രൊവിഡൻസ് റിന്യൂവൽ സെന്ററിലും (0469-2692462, 2693413) ആണ് ശുശ്രൂഷയ്ക്കും ധ്യാനത്തിനുമായി ആളുകളെ എത്തിച്ചത്. മദ്യപാനികളായ സഹോദരങ്ങളുടെ ഭവ

വിശേഷം



# വൻകരകൾക്കപ്പുറം മലങ്കര സഭയ്ക്കായി പ്രാർത്ഥിക്കുന്ന സന്യാസിനി ഭവനം

റവ. ഫാ. തോമസ് മടുക്കമൂട്ടിൽ

1932 മുതൽ നിങ്ങളുടെ പ്രാർത്ഥനയിൽ എല്ലാ ദിവസവും സഭയെ ഓർക്കുന്നതിന് ഒരായിരം നന്ദി. സർവ്വശക്തനായ ദൈവം മലങ്കര കത്തോലിക്കാ സഭയെ അത്ഭുതകരമായി വഴിനടത്തുന്നു. തുടർന്നും നിങ്ങളുടെ പ്രാർത്ഥന ഞങ്ങളോടൊപ്പം ഉണ്ടാകണം. ഏതാനും വർഷങ്ങൾക്കുമുമ്പ് ഐർലണ്ടിലെ നോക്കിലുള്ള കർമ്മലൈറ്റ് സിസ്റ്റേഴ്സിന്റെ മിണ്ടാമഠം സന്ദർശിച്ച വേളയിൽ കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ പറഞ്ഞ വാക്കുകൾ! ചരിത്ര പ്രാധാന്യമുള്ള സന്ദർശനത്തിനു പിന്നിലുള്ള വസ്തുതകൾ നമ്മെ അത്ഭുതപ്പെടുത്തും.



1932-ൽ അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസ് ഐർലണ്ടിലെ ഡബ്ലിനിൽ നടന്നു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ദിവ്യകാരുണ്യ കോൺഗ്രസിൽ സംബന്ധിക്കുന്നതിന് പ്രത്യേകം ക്ഷണിക്കപ്പെട്ടു. ദിവ്യകാരുണ്യ കോൺഗ്രസിൽ പങ്കുചേരുന്നതിനിടെ ദൈവദാസൻ

നങ്ങളിൽ സന്ദർശനം നടത്തുകയും ചെയ്തുവരുന്നു. ലഹരിക്കെതിരെ ഒരു റിസോഴ്സ് ടീമിനെ ഒരുക്കുന്നതിനായി പ്രാരംഭപരിശീലനം പിരപ്പൻകോട് മെഡിക്കൽ വില്ലേജിൽ നടന്നു. ഇലക്ട്രോണിക് മാധ്യമങ്ങളിലൂടെയും ബോധവത്കരണം നടക്കുന്നുണ്ട്. മനുഷ്യനെ കാർന്ന് തിന്നുന്ന ഈ കാൻസറിനെതിരെ മലങ്കരസഭ ഒരു പോരാട്ടം തന്നെ പ്രഖ്യാപിച്ചിരിക്കുകയാണ്.

**ഉപസംഹാരം**

**"നമ്മൾ മാംസത്തിനും രക്തത്തിനും എതിരായിട്ടല്ല, പ്രഭുത്വങ്ങൾക്കും ആധിപത്യങ്ങൾക്കും ഈ അന്ധകാര ലോകത്തിന്റെ അധിപൻമാർക്കും സ്വർഗ്ഗീയ ഇടങ്ങളിൽ വർത്തിക്കുന്ന തിന്മയുടെ ദുരാത്മാക്കൾക്കുമെതിരായിട്ടാണ് പടവെട്ടുന്നത്" (എഫേസോസ് 6:12).** ഈ യുദ്ധത്തിൽ ദൈവമാണ് നമ്മെ സഹായിക്കുന്നത്. "ഇരുട്ടിനെ പഴിക്കാതെ, ഒരു വിളക്കു കൊളുത്തൂ" എന്ന ചൈനീസ് പഴമൊഴി നമുക്കൊരു ദിശാബോധം തരുന്നു. ഈ ലോകത്തിലെ 700 കോടി ആളുകളും ഒരു വിളക്കുകൊളുത്തിയാലോ - രാത്രി പകൽപോലെയാകും. മദ്യലോബിയുടെ സാമ്പത്തികശക്തിയും, രാഷ്ട്രീയ സ്വാധീനവും ബലവും കണ്ട് നാം ഭയക്കേണ്ടതില്ല. ആത്യന്തികമായ വിജയം ദൈവത്തിനാണ്, നന്മയ്ക്കാണ്. പ്രാർത്ഥനയും പ്രവർത്തനവും കൊണ്ട് ഈ ശുശ്രൂഷയെ ബലപ്പെടുത്താൻ നമുക്ക് തീരുമാനമെടുക്കാം. നമ്മുടെ ആഘോഷങ്ങളുടെ കൃപ ചോർന്ന് പോകാതിരിക്കട്ടെ. 'മദ്യം വിളമ്പില്ല' എന്ന ഉറച്ചതീരുമാനം എടുക്കുമ്പോൾ നമ്മുടെ വിവാഹാവസരങ്ങളും, മാമോദീസയും, ആദ്യ കുർബാന സ്വീകരണങ്ങളും മറ്റാഘോഷങ്ങളും അനുഗ്രഹിക്കപ്പെടും.

*അടുത്ത ലക്കത്തിൽ - കെ.സി.ബി.സി. മദ്യവിരുദ്ധ സമിതിയുടെ പ്രവർത്തനങ്ങളും നിർദ്ദേശങ്ങളും*



മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഡബ്ലിനിലുള്ള കാർമ്മലൈറ്റ് കോൺവെന്റ് സന്ദർശിച്ചു. കത്തോലിക്കാ സഭയുമായുള്ള തന്റെ പുനരൈക്യം, റോമാ സന്ദർശനം, രൂപീകൃതമായ മലങ്കര കത്തോലിക്കാ ഹയരാർക്കി തുടങ്ങിയുള്ള വിവരണങ്ങള അഭിവന്ദ്യ പിതാവ് അവർക്കു നല്കി. മലങ്കര കത്തോലിക്കാ സഭയ്ക്കുവേണ്ടിയും പുനരൈക്യത്തിനുവേണ്ടിയും പ്രാർത്ഥിക്കണമെന്ന നിയോഗം തദവസരത്തിൽ സിസ്റ്റേഴ്സിന് നല്കി. അന്നുമുതൽ സിസ്റ്റേഴ്സ് തങ്ങളുടെ ഔദ്യോഗിക യാമ പ്രാർത്ഥനകൾക്കുശേഷം മലങ്കര കത്തോലിക്കാ സഭയ്ക്കുവേണ്ടിയുള്ള പ്രത്യേക പ്രാർത്ഥനാ നിയോഗം സ്വർഗീയ പിതാവിന്റെ സന്നിധിയിൽ സമർപ്പിക്കുന്നു. ചരിത്ര പുസ്തകത്തിൽ രേഖപ്പെടുത്താത്ത ഒരു സത്യം. ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായ്ക്ക് ഉണ്ടായിരുന്ന ആത്മീയ ശക്തിയുടെ പിൻബലം ഇത്തരത്തിലുള്ള അനേകരുടെ പ്രാർത്ഥനയായിരുന്നുവെന്ന് ഇതു വ്യക്തമാക്കുന്നു.

വർഷങ്ങൾക്കുശേഷം ഡബ്ലിനിൽ പ്രവർത്തിച്ചിരുന്ന കർമ്മലീത്താ മിണ്ടാമഠം ഐർലണ്ടിലെ നോക്കിലേക്ക് മാറ്റി സ്ഥാപിക്കപ്പെട്ടു. ഇവിടെയും മലങ്കര കത്തോലിക്കാ സഭയ്ക്കായും ദിനംപ്രതി പ്രാർത്ഥിക്കുന്നു. പുതിയ സിസ്റ്റേഴ്സ് ഭവനാംഗങ്ങളായി വരുമ്പോൾ അവർ ഈ ഉത്തരവാദിത്വം ഏറ്റെടുത്തു തുടരുന്നു. അധികം പരിചയമില്ലാത്ത, തങ്ങളുടെ സിസ്റ്റേഴ്സ് പ്രവർത്തിക്കാത്ത ഒരു സഭാസമൂഹത്തിനായി എന്നും പ്രാർത്ഥിക്കുന്ന ഒരുകൂട്ടം കർത്താവിന്റെ ദാസികൾ. ഇതു നമ്മെ അത്ഭുതപ്പെടുത്തുന്നു.

1932-ൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ തുടർന്ന് അദ്ദേഹത്തിന്റെ പിൻഗാമിയെന്ന നിലയിൽ സിസ്റ്റേഴ്സിനെ സന്ദർശിക്കാനുള്ള ദൈവനിയോഗം ലഭിച്ചത് കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയ്ക്കായിരുന്നു. അതിനു പിന്നിലും ദൈവീക ഇടപെടൽ ദർശിക്കാൻ സാധിക്കും. 2012-ൽ കർദ്ദിനാൾ തിരുമേനി ഐർലണ്ടിൽ ഔദ്യോഗിക സന്ദർശനം നടത്തി. 1932-ൽ ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ വി. ബലിയർപ്പിച്ച അതേ ദേവാലയത്തിൽ തന്റെ സന്ദർശന വേളയിൽ കർദ്ദിനാൾ തിരുമേനി വി. ബലിയർപ്പിച്ചു; എൺപതു വർഷങ്ങൾക്കുശേഷം വി. കുർബാനയ്ക്കുശേഷം കാറിൽ കയറാനൊരുങ്ങുമ്പോൾ കർദ്ദിനാൾ തിരുമേനിക്ക് ഒരു ഫോൺ കോൾ ലഭിച്ചു. തിരുകർമ്മങ്ങളിൽ പങ്കുചേരുന്ന ഒരാളുടെ ഫോണിലേക്കാണ് പ്രസ്തുത വിളിവന്നത്. ഫോണിൽ സംസാരിച്ചത് നോക്കിലെ മിണ്ടാമഠത്തിലെ സുപ്പീരിയർ സിസ്റ്റർ. "മാർ ഈവാനിയോസിന്റെ പിൻഗാമിയാണോ? 'അതെ' കർദ്ദിനാൾ തിരുമേനി മറുപടി നല്കി. 1932-ൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഞങ്ങളുടെ മഠം സന്ദർസിച്ചു. അന്നുമുതൽ മലങ്കര കത്തോലിക്കാ സഭയ്ക്കുവേണ്ടി ഞങ്ങൾ പ്രാർത്ഥിക്കുന്നു. മാർ ഈവാനിയോസിന്റെ പിൻഗാമികളെ ഞങ്ങൾ കണ്ടിട്ടില്ല;



കാണാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ഞങ്ങളുടെ ഭവനത്തിലേക്ക് സ്വാഗതം". അടുത്ത ഇംഗ്ലണ്ട് സന്ദർശനത്തിനു വരുമ്പോൾ നിങ്ങളുടെ കോൺവെന്റ് സന്ദർശിക്കുമെന്ന് അന്നു കർദ്ദിനാൾ തിരുമേനി വാക്കു നല്കി. അന്നു നല്കിയ വാഗ്ദാനത്തിന്റെ പൂർത്തീകരണത്തിന്റെ ഭാഗമായി 2015 ജൂണിലെ ഇംഗ്ലണ്ട് സന്ദർശനവേളയിൽ നോക്കിലെ കാർമ്മലീത്താ മഠം കർദ്ദിനാൾ തിരുമേനി സന്ദർശിച്ചു.

കർദ്ദിനാൾ തിരുമേനിക്ക് ഏറ്റം ഹൃദ്യമായ സ്വീകരണം സിസ്റ്റേഴ്സ് നല്കി. പരി. ദൈവമാതാവിന്റെ തീർത്ഥാടന കേന്ദ്രമായ നോക്ക് ദേവാലയത്തിലെ വൈദികരിലൊരാളായ സ്റ്റീവ് ക്രമീകരണങ്ങൾക്ക് നേതൃത്വം നല്കി. വി. ബലിയർപ്പിച്ച് സിസ്റ്റേഴ്സിനു വേണ്ടി ബാവാ തിരുമേനി പ്രാർത്ഥിച്ചു. ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണം, സഭയുടെ വളർച്ച, പുനരൈക്യ പരിശ്രമങ്ങള തുടങ്ങിയവ സംബന്ധമായ വിവരണങ്ങൾ സിസ്റ്റേഴ്സുമായി പങ്കുവെച്ചു. ദൈവങ്ങൾ ബാവാ തിരുമേനി സിസ്റ്റേഴ്സിന് സമ്മാനമായി നല്കി. ചരിത്ര പ്രാധാന്യമുള്ള ബാവാ തിരുമേനിയുടെ സന്ദർശനം സംബന്ധിച്ച് തീർത്ഥാടന കേന്ദ്രത്തിലേക്ക് സ്വാഗതം ചെയ്ത ഫാ. സ്റ്റീവ് യൂറോപ്യൻ രാജ്യങ്ങളിൽ പ്രചാരത്തിലുള്ള 'ആഫ്രിക്ക-സെന്റ് പാട്രിക് മിഷൻസ്' എന്ന മാഗസിൻ ലേഖനമെഴുതി. അതിന്റെ കവർപേജിൽ ബാവാ തിരുമേനിയുടെ ചിത്രവും നല്കി. പാശ്ചാത്യ ഇടവക ദേവാലയങ്ങളിൽ മലങ്കര കത്തോലിക്കാ സഭയെക്കുറിച്ചുള്ള അറിവ് പകർന്നു നല്കാൻ ഇതവസരമൊരുക്കി.

സന്യാസിനി ഭവനത്തിൽ നിന്ന് യാത്ര പറഞ്ഞിറങ്ങി യൂറോപ്പിൽ ഇതുപോലുള്ള ഭവനങ്ങൾ ഇന്നും ഉണ്ടല്ലോ എന്നോർത്ത് ഞങ്ങൾ സന്തോഷിച്ചു. രാവും പകലും സഭയ്ക്കുവേണ്ടി പ്രാർത്ഥിച്ച സന്യാസഭവനങ്ങളായിരുന്നു സഭയുടെ ശക്തി. അവ ഇല്ലാതായതോടെ സഭയുടെ വളർച്ചയും ഇല്ലാതായി. കാർമ്മലീത്താ സഭയുടെ ഏറ്റവും ശക്തമായ സമൂഹമാണ് നോക്കിലുള്ളത്. ബാവാ തിരുമേനിയുടെ സന്ദർശനം മലങ്കര കത്തോലിക്കാ സഭയുമായുള്ള അവരുടെ ബന്ധം ഒന്നുകൂടി ദൃഢപ്പെടുത്തി. ഇനിയും അവർ നമുക്കുവേണ്ടി പ്രാർത്ഥിക്കും. ഇനിയും അവർ നമുക്കുവേണ്ടി പ്രാർത്ഥിക്കും. സഭയുടെ വളർച്ചയിൽ പ്രാർത്ഥനയിലൂടെ പങ്കാളികളാവാൻ സാധിച്ചതിൽ അവരും ഏറെ സന്തോഷിക്കുന്നു.

"ഇനിയും ഞങ്ങൾക്കുവേണ്ടിയുള്ള പ്രാർത്ഥന തുടരണം. നിങ്ങളുടെ പ്രാർത്ഥന ഞങ്ങളുടെ സഭാപ്രവർത്തനങ്ങളെ ബലപ്പെടുത്തും. ഇനിയും നിങ്ങളെ സന്ദർശിക്കും" എന്നുപറഞ്ഞ് ബാവാതിരുമേനി യാത്ര പറഞ്ഞിറങ്ങിയപ്പോൾ സ്വർഗീയപിതാവിന്റെ ഭവനത്തിൽ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി സന്തോഷിച്ചിട്ടുണ്ടാകും. "എല്ലാ ദൈവനിയോഗം".




# വാർദ്ധക്യത്തിലെ ശീലങ്ങൾ

ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ

മഴക്കാലത്ത് പുല്ല് കിളിർത്ത് വളരുന്നതു പോലെയാണ് വാർദ്ധക്യത്തിൽ ശീലങ്ങളുണ്ടാകുന്നതും രൂഢമൂലമാകുന്നതും. ചെയ്യുന്ന കാര്യങ്ങളിൽ പൂർണ്ണമായും മനസ്സു ചെലുത്താൻ വൃദ്ധജനങ്ങൾക്കാവുന്നില്ല. കൈ ചെല്ലുന്നിടത്തെല്ലാം അതേ വേഗത്തിൽ മനസ്സു ചെല്ലുന്നില്ല. കൈകാലുകളുടെ ചലനത്തിലും വേഗതക്കുറവുണ്ടാവുന്നുവെന്നത് മറ്റൊരു കാര്യം. എങ്കിലും മനസ്സിന്റെ ചലനത്തിനാണ് വേഗതക്കുറവ് കൂടുതലുണ്ടാകുന്നത്. അവിടെയും ഇവിടെയുമൊക്കെ മനസ്സ് ഉടക്കി നിന്നു പോകും. ഒരു സമയത്ത് ചെയ്യുന്ന പ്രവൃത്തിയിൽ പകുതി മനസ്സേ എത്തുന്നുള്ളൂ. ശ്രദ്ധക്കുറവ് എന്നാണ് ഇതിനെ മക്കൾ വിശേഷിപ്പിച്ച് ശാസിക്കുന്നത്. കൈകാലുകളുടെ ചലനത്തിലെ വ്യക്തതക്കുറവ് കൂടിയാകുമ്പോൾ അപകടങ്ങൾ പതിവാകുന്നു.

ചെയ്യുന്ന പ്രവൃത്തിയെ മനസ്സ് പൂർണ്ണമായി നിയന്ത്രിക്കുന്നില്ലായെന്നു വരുമ്പോൾ പേശികൾ ആ നിയന്ത്രണം കൂടി ഏറ്റെടുക്കും. പേശികൾക്ക് ബുദ്ധിയില്ല. കഴിഞ്ഞ പ്രാവശ്യങ്ങളിൽ ഇതേ പ്രവൃത്തി ചെയ്തതിന്റെ ഉദ്ദീപനപ്രതികരണ രീതിയുടെ ഓർമ്മ അഥവാ തഴക്കം പേശികൾക്കുണ്ട്. മനസ്സ് ആ തഴക്കങ്ങൾക്ക് കാര്യങ്ങൾ വിട്ടുകൊടുക്കും. എന്നിട്ട് അതിന്റെ വഴിക്ക് ഓർമ്മകളെ അയവിറക്കുകയോ അലസമാവുകയോ ചെയ്യും. ഇങ്ങനെയാണ് ശീലങ്ങൾ ഉണ്ടാകുന്നതും വളരുന്നതും.

മരുന്നു കഴിക്കണമെന്നു തോന്നുമ്പോൾ എവിടെയാണ് മരുന്നു വച്ചിരിക്കുന്നതെന്ന് ഓർത്തെടുക്കാൻ മടി, അഥവാ താമസം. അതിനു മുമ്പേ കൈ നീണ്ടു കഴിയും. മരുന്ന് വയ്ക്കുന്നിടത്തേക്ക്. അവിടെ മരുന്നില്ലായെങ്കിൽ പിന്നെ മനസ്സിലും പേശിയിലുമെല്ലാം കുറേ സമയത്തേക്ക് ഒരു ശൂന്യത. അതു മാറി വരാൻ കുറേ പ്രയാസമാണ്.

മരുന്നു മാറ്റി വയ്ക്കേണ്ടിവന്ന സാഹചര്യത്തെപ്പറ്റിയുള്ള ഓർമ്മ രേഖപ്പെടുത്തിയിട്ടുള്ള ന്യൂറോണിൽ നിന്നും ആവേഗം മരുന്നെടുക്കാൻ പ്രവർത്തനനിരതമാകുന്ന ന്യൂറോൺ സമുച്ചയത്തിലേക്ക് സഞ്ചരിക്കുന്നത് സാവധാനത്തിലാണ്. ന്യൂറോൺ ദ്രവത്തിന്റെ ഈർപ്പം കുറയുന്നതാണ് ഒരു കാരണം. അതിന്റെ വാഹകശേഷി പൊതുവേ കുറയുന്നതും കാരണമാണ്. ഫലം ഓർത്തെടുക്കാനുള്ള താമസം.

എല്ലാ കാര്യങ്ങളും ശ്രദ്ധ ചെലുത്തി ചെയ്യുവാൻ ഒരു മനുഷ്യനും സാധിക്കില്ല. ശ്വസനം പോലുള്ള കുറേ കാര്യങ്ങൾ യാന്ത്രികമായി നടക്കും. മറ്റു ചിലത് അർദ്ധയാന്ത്രികമായി നടക്കും. വാർദ്ധക്യത്തിൽ അർദ്ധയാന്ത്രിക പ്രവർത്തനങ്ങളുടെ എണ്ണം കൂടും. അതാണ് ശീലങ്ങൾ വളരാനുള്ള വളക്കൂറുള്ള മണ്ണ്.

ശീലങ്ങൾ തടസ്സപ്പെട്ടാൽ വൃദ്ധജനങ്ങൾ കൂടുതൽ അസ്വസ്ഥരാക്കും. ശ്രദ്ധചെലുത്തി മറുവഴി കണ്ടുപിടിച്ചു നടപ്പാക്കാനുള്ള കഴിവു കുറഞ്ഞതാണ് കാരണം. കണ്ണട വയ്ക്കുന്നിടത്ത് കൈ ചെല്ലുമ്പോൾ അതവിടെയില്ലെങ്കിൽ ശുണ്ഠി കയറും, പഴിപറയും, പിറുപിറുക്കും. അതെപ്പോഴും അങ്ങനെയാണ്. മറുവഴി എളുപ്പമല്ലാത്തപ്പോഴുള്ള പ്രതികരണാഭാസമാണ് ശുണ്ഠി ഇത് മറ്റുള്ളവർക്ക് അവരുടെ തിരക്കിനിടയിൽ അലോസരമുണ്ടാക്കും.

പതിവുകൾ തെറ്റിക്കാതിരിക്കുന്നതാണ് ഒരു പ്രതിവിധി. സാവധാനം ക്രമമായി ചലിക്കുന്ന ഒരു നാഴികമണിയാണ് വൃദ്ധൻ. ചെറുതായി ഒന്നു സ്പർശിച്ചാൽ അതിന്റെ ചലനം നിലയ്ക്കും. അതിനെ അതിന്റെ വഴിക്കു കുറേ നാളു കൂടി പോകാനനുവദിക്കുന്നതാണ് നല്ലത്.

എന്നാൽ ഇതിന് എതിരായ മറ്റൊരു പരിഗണന കൂടിയുണ്ട്. ജീവിതത്തിൽ ശീലങ്ങൾ കൂടുന്നതനുസരിച്ച് മനുഷ്യന് തന്റെ അനുകൂലനശേഷി നഷ്ടപ്പെടുകയാണ്. അതൊരു തരം മരണമാണ്. പ്രത്യേകസാഹചര്യങ്ങളെ വിലയിരുത്തി അതനുസരിച്ച് അനുയോജ്യമായ പ്രതികരണങ്ങൾ ഉതിർത്തു വേണം മനുഷ്യൻ ജീവിക്കുവാൻ.

തന്റെ ചിട്ടകളിലും ശീലങ്ങളിലും വൃദ്ധൻ അഭിമാനിക്കുകയല്ല വേണ്ടത്. അവയ്ക്ക് തടസ്സങ്ങളുണ്ടാകുമ്പോൾ അയാൾ ഓർക്കേണ്ട ഒരു കാര്യമുണ്ട്. താൻ ചിട്ടകൾക്കും ശീലങ്ങൾക്കും അടിമയായിപ്പോകുന്നത് തന്റെ ജീവശക്തി കുറയുന്നതുകൊണ്ടാണ്. എങ്കിലും താൻ പൂർണ്ണമായും മരിച്ചു കഴിഞ്ഞിട്ടില്ല. ചിട്ടകൾ അൽപ്പമൊന്നു തെറ്റിയാലും തനിക്ക് അനുകൂലനപ്പെട്ട് ജീവിക്കുവാൻ കഴിയണം. ചിട്ടകൾ വെറും ഊന്നുവടികളാണ്. സ്വന്തം കാലുകൾ കുറെയെങ്കിലും പ്രയോജനപ്പെടുത്തി വേണം നടക്കാൻ. അതല്ലാത്തവൻ പരാശ്രിതനാണ്. അൽപ്പസ്വൽപ്പം പരാശ്രയമാകാം. പക്ഷേ അത് കൂടുന്നത് ഭാഗികമായ മരണം തന്നെയാണ്. തന്റെ കൈയും കാലും മറ്റുള്ളവർ പിടിച്ചു ചലിപ്പിക്കണമെന്നുള്ളത് സുഖജീവിതമല്ല. ആ ജോലി ചിട്ടകളേയും ശീലങ്ങളേയും പരിധി വിട്ട് ഏൽപ്പിക്കുന്നതും സുഖജീവിതമല്ല.

**ചിന്ത**



# സന്ന്യസ്തവർഷം- ചില വേറിട്ട ചിന്തകൾ

ബ്രദർ ബർക്കുമാൻസ് പുന്നൂസ്
ചൂരക്കുഴിയിൽ ഒ.ഐ.സി

വരുന്ന ഫെബ്രുവരി മാസത്തോടുകൂടി ആഗോള സഭയിൽ കഴിഞ്ഞ ഒരു വർഷമായി ആചരിച്ചു പോന്ന സന്ന്യസ്ത വർഷത്തിന് സമാപനമാവുകയാണ്. ഈ കൊടിയിറക്കിനും തിരശ്ശീല താഴ്ത്തലിനും ഒപ്പം ഈ സന്ന്യസ്തവർഷ ചിന്തകൾ അവസാനിച്ചു കൂടല്ലോ. കാരണം നീണ്ടു നിൽക്കുന്ന ഒരു നവീകരണത്തിന് നാം ഇവിടെ ആരംഭം കുറിക്കുക മാത്രമാണ് ചെയ്യുന്നത്.

കഴിഞ്ഞ ഒരു വർഷത്തെ ആചരണം ഉയർത്തിയ ചില എളിയ ചിന്തകളും സന്ദേഹങ്ങളും ഒരു തുടർ വിചിന്തനം എന്ന രീതിയിൽ പങ്കുവയ്ക്കുവാൻ ഇവിടെ ആഗ്രഹിക്കുന്നു.

ബഥനി സന്ന്യാസ സമൂഹത്തിന്റെ വിശുദ്ധ നിയമത്തിൽ 3-ാം അദ്ധ്യായം,

75-ാം നമ്പറിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു, ''ചരിത്രപരമായി പറഞ്ഞാൽ സന്ന്യാസ ജീവിതം അല്മായ ജീവിതാവസ്ഥയിൽ നിന്നാണ് മുളയെടുത്തത്. സമർപ്പിത ജീവിതം പ്രകൃത്യാ അല്മായസംബന്ധമോ, വൈദീകസംബന്ധമോ അല്ലെന്ന വസ്തുതയെ നമ്മുടെ സമൂഹത്തിൽ സന്ന്യാസി സഹോദരന്മാരുടെ സാന്നിദ്ധ്യം സൂചിപ്പിക്കുന്നു.''

സന്ന്യാസത്തെ സംബന്ധിച്ച, ചരിത്രപരവും സ്വഭാവപരവുമായ ഒരു വളരെ പ്രധാനപ്പെട്ട കാര്യവുമാണ്. വി.നിയമത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ ഈ സന്യാസവർഷത്തിൽ സന്യാസത്തിന്റെ ഈ അർത്ഥപൂർണ്ണമായ തലം വേണ്ട വിധം ചർച്ചചെയ്യുകയോ,വിചിന്തനത്തിന് വിധേയമാകയോ ചെയിതിട്ടില്ല.

സന്ന്യാസ ജീവിതാവസ്ഥ അതിൽത്തന്നെ ശ്രേഷ്ഠവും, സ്വകീയവുമായ ഒരു ജീവിത പന്ഥാവ് ആണ്. അതിന് മാറ്റു കൂട്ടുവാനോ, ആധികാരികതയോ, ശ്രേഷ്ഠതയോ വർദ്ധിപ്പിക്കുവാനോ പൗരോഹിത്യമോ, മറ്റ് എന്തെങ്കിലും പദവിയോ ഏച്ചുകെട്ടേണ്ട കാര്യമില്ല. കാരണം സന്ന്യാസം ഒരു ജീവിതാന്തസ്സ് എന്ന നിലയിൽ അതിൽത്തന്നെ പൂർണ്ണമാണ്.

പല സന്ന്യാസാശ്രമങ്ങളിലും വൈദിക വൃത്തി കൂദാശാനുഷ്ഠാനങ്ങളുടെയോ, വി.കുർബാനയുടെയോ പ്രായോഗികാവശ്യത്തിനായി മാത്രം അതും ആവശ്യാനുസരണം എടുത്തിട്ടുള്ളതാണ്. കുരിശുമല ആശ്രമം തന്നെ ഒരു ഉദാഹരണമാണ്.

സന്ന്യാസ വൈദിക ജീവിതാന്തസ്സിന് എന്തെങ്കിലും കുഴപ്പം ഉണ്ട് എന്നല്ല ഈ ചിന്തയുടെ വ്യഗ്യം. നേരേ മറിച്ച് സന്ന്യാസജീവിതാന്തസ്സ് അതിൽ തന്നെ പൂർണ്ണമാകുന്നു എന്നും മറ്റൊന്നിനോട് വച്ചു കെട്ടുകയോ, മറ്റൊന്നിന്റെ പിൻബലം ആവശ്യം വരികയോ ചെയ്യേണ്ട കാര്യമില്ല എന്ന് മാത്രം ആണ് ഇവിടെ സൂചിപ്പിക്കുന്നത്.

എന്നാൽ കാലക്രമത്തിൽ ഈ അടിസ്ഥാന ചിന്തക്ക് ഭ്രംശം വന്നിട്ടില്ലേ എന്ന് ചിന്തിച്ചു പോകുന്നു. സന്ന്യാസി വൈദികനാകുന്നില്ല എങ്കിൽ സന്ന്യാസിയായി മാത്രം ജീവിച്ചാൽ ആ ജീവിതാന്തസ്സിന് എന്തോ കുറവുള്ളതായി വിലയിരുത്തപ്പെടുന്നുണ്ടോ? അതുകൊണ്ടാണോ സന്ന്യാസികളും തങ്ങളുടെ വ്രതത്തിന്റെ ജൂബിലിപോലും സ്വയം ഓർക്കാതെ പൗരോഹിത്യത്തിന്റെ ജൂബിലി ആഘോഷിക്കുവാൻ വെമ്പൽ കൊള്ളുന്നത്. എങ്കിൽ രൂപതാ വൈദികരും സന്ന്യാസവൈദികരും തമ്മിലുള്ള സ്വത്വബോധത്തിലെ വ്യത്യാസം എന്ത്.

ഈ ചിന്ത ഏതായാലും ബലപ്പെട്ടതുകൊണ്ടാകും 19-ാംമത് ജനറൽ സിനാക്സിൻ ബഥനി സന്ന്യാസി സമൂഹത്തിൽ വ്രതം ചെയ്തതിന്റെ ജൂബിലിയായിരിക്കും ഇനിയും മുതൽ ഔദ്യോഗികമായി ആഘോഷിക്കുക എന്ന തീരുമാനം ഉണ്ടായത്.

കാലങ്ങൾ ഒരുപാട് പിന്നിട്ടു കഴിഞ്ഞാണ് ഇപ്പോൾ സന്ന്യാസ സഹോദരന്മാരുടെ ശവസംസ്ക്കാരത്തിനു പ്രത്യേക ക്രമം തന്നെ നമ്മുടെ സഭയിൽ ഉണ്ടായതും അംഗീകരിച്ചതും. കഴിഞ്ഞ നാലു വർഷമായി തുടരുന്ന ഈ ക്രമം, സന്ന്യാസ വൈദികരുടെ ശവസംസ്ക്കാരക്രമത്തിൽ ആദ്യത്തെ 4 ക്രമങ്ങളായി പൊതുവിൽ കരുതേണ്ടതാണ് എന്ന് തോന്നുന്നു. കാരണം സന്ന്യാസം, സന്ന്യാസ സഹോദരന്മാർക്കു മാത്രമല്ലല്ലോ, സന്ന്യാസ വൈദികർക്കും ഉള്ളതല്ലേ. പിന്നെ എന്തുകൊണ്ട്

സന്ന്യാസവൈദികർക്ക് ഉള്ള ശവസംസ്ക്കാര ശ്രുശൂഷ വൈദികരുടെ ക്രമം മാത്രമായി ചുരുക്കുന്നു? ഇതും ഈ സ്വത്വബോധത്തിന്റെ വികലമായ വീക്ഷണം കൊണ്ട് ഉണ്ടായത് അല്ലേ?

നമ്മുടെ മലങ്കര സഭയിൽ തന്നെ,സന്ന്യാസ സഹോദരർ ആദ്യകാലങ്ങളിൽ, പ്രത്യകിച്ച് തെക്കൻ മിഷനുകളിൽ നടത്തിയ ത്യാഗപൂർണ്ണമായ മിഷൻ പ്രവർത്തനം വേണ്ട വിധം അംഗീകരിക്കപ്പെടുകയോ, ചരിത്രരേഖകളിൽ ചേർക്കപ്പെടുകയോ ചെയ്തിട്ടുണ്ടോ? ഒരു സന്ന്യസ്തവർഷം ആചരിച്ച വസാനിക്കുമ്പോൾ സഭക്ക് സന്ന്യാസ സഹോദരമാരോട്, പ്രത്യേകിച്ച് ഫ്രാൻസിസ്കൻ സഭയിലെ സന്ന്യാസ സഹോദരന്മാരോട് ഉള്ള ഈ കടപ്പാട് അനുസ്മരിക്കേണ്ടത് നാം കാട്ടുന്ന ഔദാര്യമല്ല മറിച്ച് കേവല നീതി മാത്രം ആണ്.

മുൻപോട്ട് നോക്കുമ്പോൾ. ഈ സന്ന്യസ്ത വർഷാചരണം എന്ത് നന്മയാണ് നമ്മുടെ സഭയിലെ സന്ന്യസ്ത ജീവിതത്തിന് ഉണ്ടാക്കുക.

ഒരു പക്ഷെ സന്ന്യാസത്തിന് ഒരു വൈദീക ജീവിതാന്തസ്സിന്റെ പിൻബലം ഇല്ലാതെ തന്നെ പൂർണ്ണതയുണ്ട് എന്ന ചിന്ത സന്ന്യാസത്തിന്റെ അന്തസ്സത്തയെ കൂടുതൽ പ്രകാശിപ്പിക്കും. സന്ന്യാസ്തരുടെ സ്വത്വബോധത്തെ അത് കൂടുതൽ ആഴവും ബലവും ഉള്ളതാക്കും. ഈ കാര്യം കൂടുതലായി ചർച്ച ചെയ്യപ്പെട്ടില്ല എന്നുള്ളത് ഒരു പക്ഷെ ഖേദകരം ആണ്. നമ്മുടെ വിശ്വാസി സമൂഹത്തിന് സന്ന്യാസത്തെ സംബന്ധിച്ച് ചില ബോധ്യങ്ങളും അറിവും പകർന്ന് കൊടുക്കുവാനുള്ള അവസരവും ഇതു വഴി നഷ്ടപ്പെടുകയാണ് ചെയ്യുന്നത്.

ഇന്നും പലർക്കും രൂപതാവൈദികരും, സന്ന്യാസ്തവൈദികരും തമ്മിലുള്ള വ്യത്യാസം എന്തെന്ന് കൃത്യമായി അറിഞ്ഞുകൂടാ. ഒരു സന്ന്യസ്ത വർഷാചരണത്തിന്റെ സമാപനത്തിൽ ഒരു സഭാസമൂഹത്തിൽ ഇത്തരം സംശയങ്ങൾ ബാക്കി നില്ക്കുന്നു എങ്കിൽ ഈ ആചരണത്തിന്റെ ഫലമെന്ത്?

എന്നാൽ ഈ ചിന്തകൾ പാടേ അവഗണിക്കപ്പെട്ടു എന്ന് ഇവിടെ വിവക്ഷിക്കുന്നില്ല. പല നല്ല സംരംഭങ്ങളും കാലോചിതമായി നടപ്പാകുന്നുണ്ട്.

ഉദാഹരണമായി, ബഥനിയിൽ പ്രൊവിൻഷ്യൻ–ജനറൽ സിനാക്സുകളിൽ സന്ന്യാസസഹോദരന്മാരുടെ പ്രാതിനിധ്യം ഇപ്പോൾ ഉറപ്പാക്കിയിട്ടുണ്ട്. അതിലും ഉപരിയായി പ്രൊവിൻഷ്യൽ ഭരണസമിതിയിലും, പൊതു ഭരണ സമിതിയിലും സന്ന്യാസസഹോദരന്മാർ തിരഞ്ഞെടുക്കപ്പെടുന്നു.

എന്നാൽ ഈ പ്രക്രിയ ഒരു നൈയാമിക തലത്തിൽ മാത്രം ഒതുങ്ങിയാൽ പോരാ. സന്ന്യാസം സ്വകീയവും, മറ്റൊന്നിന്റെയും പിൻബലം ഇല്ലെങ്കിൽ പോലും പൂർണ്ണമാണ്. എന്നുള്ള ബോധ്യം സന്ന്യസതരിലും, വിശ്വാസി സമൂഹത്തിലും വളരേണ്ടതുണ്ട്.

സന്ന്യാസസങ്കല്പത്തിന്റെ ഈ കലർപ്പില്ലാത്ത ധാരണകളെ സംരക്ഷിക്കുവാൻ ചില പുതിയ

സമീപനങ്ങളും നിലപാടുകളിലെ വ്യതിയാനങ്ങളും ആവശ്യമാണ്.

(a) സഭയിൽ സന്ന്യസ്തസഹോദരന്മാരായി ജീവിക്കാനുള്ള ദൈവവിളികൾ, കണ്ടെത്തുകയും പ്രോത്സാഹിപ്പിക്കുകയും വേണം.

(b) വ്യക്തമായി നിർവ്വചിക്കപ്പെടുകയും കാലാനുസൃതമായി നവീകരിക്കപ്പെടുകയും ചെയ്യുന്ന ഒരുപരിശീലന-പാഠ്യ പദ്ധതി സന്ന്യാസസഹോദരന്മാർക്കായി ഉണ്ടാകണം.

(c) വൈദികർക്ക് നല്കുന്നതുപോലെ ഒരു തുടർ പരിശീലന പദ്ധതി സന്ന്യാസ സഹോദരന്മാർക്കായും രൂപീകരിക്കേണ്ടതാണ്.

(d) ഇടവകകളിലെ ശ്രൂശ്രൂഷാവേദികളിൽ സന്ന്യാസഹോദരന്മാരുടെ പ്രാതിനിധ്യവും, സഹകരണവും ഉറപ്പാക്കുന്നത് നന്നാണ്.

(e) സ്ഥിരം ഡീക്കൻ പദവി സന്ന്യാസ സഹോദരന്മാർക്ക് നല്കുന്ന കാര്യം പ. സുന്നഹദോസ് പരിശോധിച്ച് സന്ന്യാസവർഷാചരണത്തിന്റെ ഫലമെന്ന വണ്ണം നടപ്പാക്കണം. (ഇത് സന്ന്യാസ സഹോദരന്മാരുടെ ജീവിതാന്തസ്സ് മുകളിൽ സൂചിപ്പിച്ചതുപോലെ അപൂർണ്ണമാണ് എന്ന ധാരണയിൽ നിന്നുള്ള നിർദ്ദേശമല്ല. മറിച്ച് സഭയിൽ അവരുടെ സേവനം കൂടുതൽ കാര്യക്ഷമമാക്കാനുള്ള ഒരു ക്രമീകരണം എന്ന നിലയിലാണ്).

ഈ സന്ന്യസ്തവർഷാചരണം അവസാനിക്കുന്ന വേളയിൽ ഈ ആചരണത്തിന്റെ നന്മകൾ നീണ്ടുനില്ക്കുന്ന ഫലം പുറപ്പെടുവിക്കും എന്ന് പ്രത്യാശിക്കുന്നു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് സന്ന്യാസിയെ യാഗപ്പശുവിനോടും സന്ന്യാസത്തെ സമ്പൂർണ്ണ ഹോമയാഗത്തോടും ആണ് ഉപമിച്ചിരിക്കുന്നത് എന്നോർക്കുക. ഉപേക്ഷയും ത്യാഗവും സന്ന്യാസത്തിന്റെ ശിരോലങ്കാരമായി മാറുന്നു എന്നതാണ് സത്യം. സന്ന്യാസ സഹോദരന്മാരുടെ ജീവിതത്തിൽ ഉപേക്ഷയുടെയും, ത്യാഗത്തിന്റെയും ചൈതന്യം ഏറ്റം ശക്തമായി നിലകൊള്ളുന്നു. കാരണം സന്ന്യാസ സഹോദരന്മാർ തങ്ങളുടെ ഉപേക്ഷയുടെ തട്ടകത്തിൽ മറ്റൊരു സ്വന്തം ജീവിതാന്തസ്സിന്റെ സ്വത്വബോധം മാത്രം ഉൾക്കരുത്തായി സ്വീകരിക്കുന്നു. എന്നുള്ള കലർപ്പില്ലാത്ത ശുദ്ധതയുള്ള നിലപാടാണ് അത്. ഈ നിലപാടിന്റെ ശ്രേഷ്ഠതയെ ആദരിക്കുവാനും അംഗീകരിക്കുവാനും ഈ സന്ന്യസ്ത വർഷാചരണത്തിലൂടെ സാധിക്കട്ടെ എന്ന് മാത്രം പ്രാർത്ഥിക്കുന്നു.....ആശംസിക്കുന്നു.

## കഥ



# ജീവിതയാത്ര

ഷാജു തേക്കിൻകാട്ടിൽ

അടഞ്ഞവാതിൽ നോക്കി അയാൾ അല്പ നേരം നിന്നു. ഒടുവിൽ കാണാൻപാടില്ലാത്തതു കണ്ടു. ഒരിക്കലും പ്രതീക്ഷിക്കാത്ത കാഴ്ച.... കാല ചക്രത്തിന്റെ വേഗത ഇപ്പോഴാണ് മനസ്സിലാകുന്നത്. സാറിന്റെ വീട്ടിൽ നിന്ന് നൂറ് മീറ്റർ ദൂരം മാത്രമേ യുള്ളൂ സ്കൂളിലേയ്ക്ക്. ഒന്നു നടക്കുക തന്നെ...!

വഴിയുടെ ഓരത്ത് തണൽപറ്റി കാർ പാർക്കു ചെയ്ത് അയാൾ പതുക്കെ നടന്നു. റോഡിനിരുവ ശവും കൂറ്റൻമതിലുകൾ... പണ്ട് ഊപ്പൻപുല്ല് വളർന്നുനിന്ന പാതയോരം.... പതുക്കെ മുകളിലൂടെ പായുന്ന ഇലക്ട്രിക് ലൈനിലേക്ക് കണ്ണുകൾ അയ ച്ചു. മിക്കപ്പോഴും അതിൽ ചത്തവാവലുകൾ കരി ഞ്ഞുണങ്ങി കിടപ്പുണ്ടാവും. തെക്കേലെ ശിവൻ പറ യുന്നതു വാവലുകൾ പൂർവികരുടെ പുനർജന്മമാ ണെന്നാണ്. അന്നും ഇന്നും ഉത്തരം കിട്ടാത്ത ഒരു സത്യം വാവലുകൾ ഷോക്കേറ്റു ചത്താൽ ആത്മാവ് പിന്നെ ഏതു രൂപം തേടും എന്നതുതന്നെ...!

രൂപമാറ്റം സമൂഹത്തിന്റെ പതിവായിരിക്കുന്നു. അവൾ ആഴ്ചതോറും പുതിയ പുതിയ രൂപങ്ങൾ തേടുന്നത് നിസ്സഹായതയോടെ നോക്കിനിൽക്കേണ്ട അവസ്ഥയാണല്ലോ തനിക്ക്. നീളമുള്ള മുടിമുറിച്ച പ്പോഴും എന്തോനേടി എന്നാണ് അവൾ കരുതിയത്. പക്ഷേ തന്റെ സൗന്ദര്യസങ്കല്പം തകർന്നത് ആരോട് പറയാൻ.... നെയിൽപോളീഷും ലിപ്സ്റ്റി ക്കുമൊക്കെ അവളുടെ രൂപം മാറ്റിമാറ്റി വരയ്ക്കുന്നു.

ഓനാച്ചാന്റെ ഏർമാടക്കട കാണാനില്ല. അവിടെ വലിയ ഒരു കോൺക്രീറ്റുകെട്ടിടം. മിഠായിഭരണി കൾക്കുപിന്നിൽ ബീഡിതെറുത്തുകൊണ്ടിരിക്കുന്ന ഓനാച്ചാൻ ഒരു പറങ്കിയണ്ടിക്കു ഒരുപിടി കടല തരും. ആരുടെയായാലും വേണ്ടില്ല കശുവണ്ടി പെറുക്കികൊണ്ടുവരാൻ പ്രേരിപ്പിക്കും. കുട്ടപ്പനും ശിവനും പറങ്കിയണ്ടിക്ക് വാങ്ങുന്നത് മിഠായിയായി രുന്നല്ലോ..! തെറുപ്പുബീഡി....! പടിഞ്ഞാറ്റെ കുളക്ക രയിൽ പുല്ലാഞ്ഞിക്കാട്ടിൽ കയറിയിരുന്ന് ബീഡിവ ലിച്ച് പുകവിടുമ്പോൾ ആരെങ്കിലും വരുന്നോ എന്നു നോക്കാൻ കാവലാളായി താനും സ്റ്റാലിനും നിൽക്കണം.

പേടികൊണ്ടുമാത്രമല്ല അവർ പറയുന്നത് അനു സരിക്കുന്നത്. വല്ലപ്പോഴും പുളുങ്കുരു ചുട്ടുപൊട്ടി ച്ചതും ഇരുമ്പൻപുളിയും കൊണ്ടുവന്നാൽ ഞങ്ങൾക്കു തരാറുണ്ട്. ഈ യോഹന്നാൻ അച്ചായൻ എങ്ങനെ ഓനാച്ചനായി എന്നറിയില്ല. പാവം കാല യവനികയ്ക്കുള്ളിൽ കടന്നിട്ട് എത്രവർഷം കഴി ഞ്ഞിട്ടുണ്ടാവും.

സ്കൂൾ പടികളുടെ ഭാഗത്ത് ഇന്ന് വലിയ ഗോപുരം പോലുള്ള ഗേറ്റാണ്. സ്കൂൾഡേ ഗ്രൗണ്ടിൽ ഉയർന്ന ഷാമിയാന പന്തലും വലിയ സൗണ്ട്ബോക്സുകളിൽ നിന്നുയരുന്ന പാട്ടും! ആകെ വർണ്ണാഭമായിരിക്കുന്നു.

തന്നെ ഒന്നും ശ്രദ്ധിക്കാൻ പോലും ശ്രമിക്കാതെ ഓടിനടക്കുന്ന യൂണിഫോം ധാരികളായ കുട്ടികൾ. കൈയ്യിൽ ചൂരലുമായി ഓടിനടക്കുന്ന അധ്യാപകർ. ആരും അയാളെ ശ്രദ്ധിച്ചില്ല. മാത്രമല്ല, പന്തലിൽ നേരത്തെ സ്ഥലം പിടിക്കാനെത്തിയ ആളുകളിൽ ഒരാൾ എന്നല്ലാതെ എന്തുകരുതാൻ...!

ആ വാകമരം ഇപ്പോഴും അവിടെതന്നെയുണ്ട്. മാറ്റമില്ലാതെ നിൽക്കുന്ന വാകമാത്രമാകും....! പക്ഷേ അതിന്റെ പുറംതൊലി! ആകെ വൃണബാധിതയായി തോന്നും...! ചുവട്ടിൽ മനോഹരമായി പാറയടുക്കി സിമന്റ് തേച്ചിരിക്കുന്നു. മരത്തിൽ പൂവാക-ഗുൽമോ ഹർ എന്നെഴുതിയ ബോർഡും കാണാം. അതും എഴുതി പഠിപ്പിക്കേണ്ടതാണോ? അതിന്റെ ചുവട്ടിൽ ഒന്നിരിക്കാൻ അയാൾക്കുതോന്നി. അവിടെ എത്ര നേരം ഇരുന്ന് കഴിഞ്ഞിട്ടുണ്ട്. മറക്കാനാകാത്ത വേദ ന....! അതടക്കിവയ്ക്കാൻ.... എന്തുമാത്രം സമ യം....എന്തിനായിരുന്നു ബെർലിൻ ബേബിസാർ അങ്ങനെ പരിഹസിച്ചത്. വ്യക്തിസ്വാതന്ത്ര്യത്തിന്റെ പ്രത്യയശാസ്ത്രം പറഞ്ഞ് ഭാര്യയും മകനും അവ രുടെ വഴികളിൽ തന്നെ അപരിചിതനായി കണ്ട പ്പോഴും അവരെ മനസ്സിലാക്കാൻ തനിക്ക് സാധിച്ചു.

പക്ഷേ ബെർലിൻ ബേബിസാറിന്റെ പരിഹാസ വാക്കുകൾ മറക്കാൻ കഴിയില്ല! മതിലുകൾ തീർക്കുന്ന സംസ്കാരത്തിന്റെ ഒരുവശമാണല്ലോ ബെർലിൻ. അതുകൊണ്ടാവും ബേബിസാറിനെ ബെർലിൻ എന്നു കുട്ടികൾ വിളിച്ചത്.

സ്കൂൾ വിട്ട് എല്ലാവരും പോകുമ്പോൾ എങ്ങ നെയോ ചോറുപാത്രം കൈയ്യിൽ നിന്നും താഴെവീ ണു. കുട്ടികളുടെ കൂട്ടച്ചിരി. ബെർലിൻ ചൂരലുമായി പാഞ്ഞെത്തി. പിന്നെ ക്രോസ് വിസ്താരം തുടങ്ങി.

"നീ ഇതെവിടെ കൊണ്ടുപോകുന്നു...?"

മിണ്ടിയില്ല.

ചൂരൽ തുടയ്ക്കുതന്നെ പതിച്ചു. ചൂരലുയർത്തി

പൊട്ടിച്ചിരിച്ചുകൊണ്ട് ഉറക്കെചോദ്യം.

'എടാ ഈ കഞ്ഞി വീട്ടിൽ പോത്തിനുകൊടുത്തിട്ടുവേണം ഇവിടുത്തെ ആഹാരം കൊള്ളില്ലെന്നു പറയാൻ. അല്ലേ?"

"അല്ല സാർ"

"വേണ്ട വേണ്ട നിന്റെ ന്യായവാദങ്ങൾ. അതോ ഇതിൽ വല്ല വിഷവും ചേർത്ത് ആരെയെങ്കിലും ചതിക്കാനാണോ പ്ലാൻ?"

ചില കുട്ടികൾ തന്നെ ദയനീയമായി നോക്കുന്നുണ്ടായിരുന്നു. ചിലർക്ക് വലിയ സന്തോഷം. ബേബിസാർ തന്റെ കർത്തവ്യനിർവ്വഹണത്തിന്റെ ശുഷ്കാന്തി വർദ്ധിപ്പിച്ചു.

അദ്ദേഹത്തിന്റെ ചൂരൽ വീണ്ടും ഉയർന്നപ്പോൾ ശങ്കരപ്പിള്ളസാർ അന്നു പഠിപ്പിച്ചുനിർത്തിയ ആയിഷയിലെ അർദ്രമാൻ ഇറച്ചിയറുക്കുന്ന വലിയ വാൾ ഉയരുംപോലെ തോന്നി. പിന്നെ ഒരു ഓട്ടമായിരുന്നു. കൂടെ കൂവിയാർത്തുകൊണ്ട് മറ്റുകുട്ടികളും. ആരുടെയോ കാൽ തട്ടി വീഴും വരെ!

എപ്പോഴാണ് കണ്ണുതുറന്നത്.? കണ്ണുതുറക്കുമ്പോൾ മുന്നിൽ പുഞ്ചിരി തൂകി ജനാർദ്ദമ്മ.

"പേടിക്കേണ്ട മോനേ..." ആ ഒരു മൊഴി.

അതുമതിയായിരുന്നു പേടി മാറാൻ.

"മോൻ വീണത് ദേ അവിടെയാ. പിള്ളേരെടുത്ത് മഠത്തിന്റെ തിണ്ണയിൽ കിടത്തി. എന്താ മോനേ പറ്റയത്?"

എല്ലാം പറഞ്ഞു. എല്ലാം...! വീടിന്റെ മൂലയിൽ തളച്ചിട്ടിരിക്കുന്ന അമ്മയെ പറ്റി. അവധിദിവസങ്ങളിലും വൈകുന്നേരവും പുല്ലരിയാൻ പോയി അമ്മയ്ക്ക് മരുന്നു വാങ്ങുന്നതിനെപ്പറ്റി. മദ്യപിച്ചും ചീട്ടുകളിച്ചും നടന്നിരുന്ന അച്ഛൻ കനാലിൽ ചീർത്തു വീർത്തുകിടന്നതിനെപ്പറ്റിയും. എല്ലാം പറഞ്ഞു. അമ്മയും താനും രണ്ടുദിവസമായി കത്തലടക്കുന്നത് ആരും കാണാതെ താൻ കൊണ്ടുപോകുന്ന ഉച്ചക്കഞ്ഞിയാണെന്ന സത്യവും.

പിന്നെ എന്തെല്ലാമാണ് സംഭവിച്ചത്! ജീവന്റെ വഴികൾ തുറന്നുവന്നു. ജീവവചസ്സുകളിൽ ജീവിക്കുന്ന, നിത്യജീവന്റെ പ്രകാശംപരത്തുന്ന സിസ്റ്റർ ജരാർദ്ദ് ഏറ്റെടുത്തു തന്റെ സങ്കടങ്ങൾ. അമ്മ മനോനില തെറ്റിയവർക്കുള്ള ആതുരാലയത്തിൽ. തനിക്ക് ചെറിയ ജോലി മഠത്തിന്റെ പ്രസ്സിൽ! സ്കൂൾ കഴിഞ്ഞ് എത്തിയാൽ അവിടം തൂത്തുവൃത്തിയാക്കണം. അത്രമാത്രം. വായിക്കാൻ ധാരാളം പുസ്തകങ്ങൾ!

കുട്ടികളുടെ മനശ്ശാസ്ത്രത്തിൽ തന്നെ ഡോക്ടറേറ്റ് നേടി അധ്യാപക പരിശീലകനായതും ഒരു നിമിത്തമാകാം. ഇനി ഒരു ബെർലിൻ ഉണ്ടാകരുത്. രോഗിണിയായ അമ്മ നൽകിയ സ്നേഹം പോലും ആധുനികതയുടെ ബെർമുഡയിൽ വീണുപോയ ഭാര്യ...പിന്നെ മകൻ.... തന്നോടുകാട്ടുന്നില്ലല്ലോ എന്ന് അയാൾ ചിന്തിച്ചു.

പൂർവ്വവിദ്യാർത്ഥിസംഗമവേദി ഉദ്ഘാടനം ചെയ്യാൻ സ്കൂൾ പ്രിൻസിപ്പാൾ ക്ഷണിച്ചപ്പോൾ അഭിമാനം തോന്നി. എത്രദൂരം യാത്രചെയ്യണമെന്നൊന്നും ചിന്തിച്ചില്ല. മടുപ്പൻ പട്ടണജീവിതത്തിൽ നിന്ന് ഈ ഗ്രാമത്തിന്റെ മുഖം മാറിയിരിക്കുന്നു. പുല്ലാഞ്ഞിക്കാട് ഇപ്പോഴും ഉണ്ട്. ആ ഇത്തിരിപച്ചപ്പിന് സംരക്ഷകരുണ്ടല്ലോ എന്നോർത്ത് സന്തോഷം തോന്നി.

അപ്പോഴാണ് ബേബിസാറിനെ ഒന്നുകാണണമെന്നു തോന്നിയത്. ആദ്യം വണ്ടി നിർത്തിയതെവിടെയാണ്. പണ്ട് പരിഹസിച്ച, തല്ലിച്ചതച്ച ക്രൂരതയെ കാണാനല്ല. പകരം കുട്ടികളെ മനസ്സിലാക്കാതെ പോയ ഒരു മനുഷ്യന്റെ വളർച്ചകാണാൻ! പക്ഷേ ജനലഴികളിൽ തളരാത്ത വലതുകൈകൊണ്ട് പിടിച്ച് എണ്ണയുടെ ഗന്ധമുള്ളമുറിയിൽ നിന്നും പുറത്തേക്കുനോക്കി വിതുമ്പിയ, തകർന്നുപോയ ആ മനുഷ്യന്റെ കരച്ചിൽ.... ഇനി അതും തന്നെ വേട്ടയാടും...

"ക്ഷമിക്കണം കുഞ്ഞേ, ഞാനൊരു കാടനായിരുന്നു. ക്ഷമിക്കണം".

ആ പാദങ്ങളിൽ തൊട്ട് നമിച്ച് പതുക്കെ പുറത്തിറങ്ങി. വേലക്കാരി ഈർഷ്യയോടെ വാതിൽ അടച്ചു. അപ്പൻ മരിച്ചു എന്ന വാർത്ത കേൾക്കാൻ അമേരിക്കയിൽ കാത്തിരിക്കുന്ന മക്കൾ നൽകുന്ന ശമ്പളം മാത്രമാണ് അവളുടെ ലക്ഷ്യം.

"ആ വരൂ സാർ. ഉദ്ഘാടനസമയമായി."

ആതിഥ്യമര്യാദയോടെ സംഘാടകരിൽ ഒരാൾ ക്ഷണിച്ചപ്പോഴാണ് വാകമരച്ചോട്ടിൽ നിന്ന് എഴുന്നേറ്റത്. മൈക്കിന്റെ മുൻപിൽ നിന്നപ്പോൾ എന്തൊക്കെയോ പറഞ്ഞു.

"പ്രിയമുള്ളവരെ നിർത്തുന്നു..........ഓരോ മനുഷ്യനും ജീവന്റെ ഇരിപ്പിടമാണെന്നു പഠിപ്പിച്ച സിസ്റ്റർ ജരാർദ്ദിനെ ഓർക്കുന്നു. ജീവന്റെ വഴികളടച്ച് ഭൗതികതയുടെ വഴികൾ മാത്രം തേടിയാൽ...അധ്യാപനം മാത്രമല്ല എല്ലാംവ്യർത്ഥമാകും. പഠിക്കണം നാം നമ്മെ, മറ്റുള്ളവരെ, കുഞ്ഞുങ്ങളെ, കറുകപുല്ലിനെപ്പോലും..................വഴികാട്ടിയാകണം നാം മറ്റുള്ളവർക്ക്, നമുക്കും.......നന്ദി. ക്ഷണിച്ചതിന്......... ജീവിതക്കണക്കുകളിൽ പകച്ചുനിൽക്കുംപോൾ അല്പം ശുദ്ധവായു തന്നതിന്, ഓർമ്മയുടെ കുളിർമ്മ തന്നതിന്, എല്ലാത്തിനും നന്ദി.."

തിരികെ കാർ പാർക്ക് ചെയ്തിടത്ത് സംഘാടകർ തന്നെ കൊണ്ടാക്കി. വണ്ടിയെടുക്കുംമ്പോൾ പാതിതളർന്ന ശരീരവുമായി ജനലഴികളിലൂടെ നോക്കുന്ന ആ കണ്ണുകൾ തന്നെ പിൻതുടരുന്നതായി അയാൾക്കുതോന്നി.

കവിത




സുമം ജെയിംസ്

# കരോൾ ഗാനം

മഞ്ഞുപെയ്തൊരാ നീലരാവിൽ
രക്ഷകനാമുണ്ണി പിറന്നുമണ്ണിൽ
സ്വർഗ്ഗീയ വ്യൂഹമാം ദൂതന്മാർ
കന്യാജാതനെ സ്തുതിച്ചുപാടി

ബേത്‌ലെഹേമിലെ കാലിത്തൊഴുത്തിൽ
കന്യകയിൽ നിന്നും പിറന്നവനെ
കാലികൾ നടുവിൽ പുൽത്തൊട്ടിയിൽ
പിള്ളക്കച്ചയാൽ പൊതിഞ്ഞവനെ

ജ്ഞാനികൾക്കു മുൻപേ നീങ്ങിയ നക്ഷത്രം
കാലിത്തൊഴുത്തിൻ മുകളിൽ വന്നു നിന്നു
ഉണ്ണിയെക്കണ്ടവരാനന്ദിച്ചാരാധിച്ചു
പൊന്നും മീറയും കുന്തുരുക്കവും കാഴ്ചവച്ചു

ഗാനവീചികൾ കേട്ടുണർന്നു ആട്ടിടയർ
മണ്ണും വിണ്ണും ആനന്ദ നൃത്തമാടി
ഉണ്ണി യേശുവിനെ കണ്ട മാത്രയിൽ
കണ്ണുകൾ ചിമ്മി താരകങ്ങൾ

“അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം!
ഭൂമിയിൽ ദൈവകൃപ ലഭിച്ചവർക്കു സമാധാനം!”



# വിജ്ഞാനലോകം

വർഗ്ഗീസ് ജോർജ്, കൊച്ചുവിളയിൽ

1. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ "കരുണയുടെ വിശുദ്ധ"വർഷമായി പ്രഖ്യാപിച്ചിരിക്കുന്ന കാലഘട്ടം?

   **2015 ഡിസംബർ 8 മുതൽ 2016 നവംബർ 20 വരെ**

2. ദൈവകരുണയെക്കുറിച്ച് - ജനുവരിയിൽ പുറത്തിറങ്ങുന്ന ഫ്രാൻസിസ് മാർപാപ്പായുടെ പുസ്തകത്തിന്റെ പേര്?

   **"ദ നെയിം ഓഫ് ഗോഡ് ഈസ് മേഴ്സി"**

3. ഡിസംബർ 8, നവംബർ 20 ഈ തീയതികളുടെ പ്രാധാന്യം?

   **ഡിസംബർ 8 - പരി. ദൈവമാതാവിന്റെ അമലോത്ഭവതിരുനാൾ**
   **2016 നവംബർ 20 - ക്രിസ്തുരാജന്റെ തിരുനാൾ**

4. "കരുണ സുവിശേഷത്തിന്റെ അന്തസത്തയും, ക്രിസ്തീയജീവിതത്തിന്റെ താക്കോലും" എന്ന പുസ്തകത്തിന്റെ കർത്താവ്?

   **ജർമ്മൻ കർദ്ദിനാൾ - വാൾട്ടർ കാസ്പറി**

5. കരുണയുടെ വർഷം, സമയക്കുറവുമൂലം കുമ്പസാരിക്കാൻ സാധിക്കാത്ത വരെ അവർ ആയിരിക്കുന്ന സ്ഥലങ്ങളിൽ ചെന്ന് കുമ്പസാരിപ്പാൻ - ആംബുലൻസ് കുമ്പസാരക്കൂടാക്കിയ രൂപത?

   **"ലൂസിയാനയിലെ ലഫായത്ത് രൂപത"**

---

**'ആത്മജ്ഞാനത്തിന്റെ പ്രവാചികയായ അൽഫോൻസാമ്മ'** എന്ന വിഷയത്തിൽ ഭരണങ്ങാനം അൽഫോൻസാ തീർത്ഥാടന കേന്ദ്രം സംസ്ഥാനതലത്തിൽ സംഘടിപ്പിച്ച പ്രബന്ധരചനമത്സരത്തിൽ ഒന്നാം സമ്മാനമായ അയ്യായിരം രൂപയും കീർത്തിഫലകവും നേടിയ **പീറ്റർ സി. ഏബ്രഹാം.** അഖില മലങ്കര അടിസ്ഥാനത്തിൽ പ്രഥമ സഭാ അസംബ്ലിയോടനുബന്ധിച്ച് നടത്തിയ അല്മായ ലേഖനമത്സരത്തിലും ഒന്നാംസ്ഥാനം നേടിയിരുന്നു. 20 പുസ്തകങ്ങളുടെ രചയിതാവും പതിനഞ്ചിൽപരം അവാർഡുകളുടെ സ്വീകർത്താവും ആണ് ഈ സാഹിത്യകാരൻ.





14-12-2015

പ്രിയ ബഹു. അച്ചാ/സിസ്റ്റർ/സർ,

സുഖമായിരിക്കുന്നുവെന്ന് കരുതുന്നു. അതിനായി പ്രാർത്ഥിക്കുന്നു.

ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി വർഷത്തിൽ നാം നടപ്പിലാക്കുന്ന ഒരു പദ്ധതിയാണല്ലോ 'ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഗവേഷണ സ്കോളർഷിപ്പ്'. അഭിവന്ദ്യ പിതാവിന്റെ ജീവിതദർശനവും പ്രവർത്തന മേഖലയുമായി ബന്ധപ്പെട്ട ഒരു വിഷയത്തിൽ ഗവേഷണ പഠനം നടത്തുന്നതിന് വരും വർഷങ്ങളിൽ രണ്ടുപേർക്ക് സ്കോളർഷിപ്പ് നൽകുന്നതിനാണ് ഈ പദ്ധതി ലക്ഷ്യമിടുന്നത്. പിതാവിന്റെ കർമ്മ മണ്ഡലങ്ങളായിരുന്ന കൃഷി, വ്യവസായം. വാണിജ്യം, പരിസ്ഥിതി, മതസൗഹാർദ്ദം, സഭൈക്യം, വിദ്യാഭ്യാസം, ദേശീയോദ്ഗ്രഥനം, ദാരിദ്ര്യനിർമ്മാർജ്ജനം, ചെലവുകുറഞ്ഞ പാർപ്പിടനിർമ്മാണം, ഗ്രാമവികസനം, രാഷ്ട്രമീമാംസ, തൊഴിൽ തുടങ്ങിയ മേഖലകളിൽ ഏതിലെങ്കിലുമായിരിക്കണം ഈ പഠനം. മൂന്നു വർഷത്തേക്ക് മൂന്നു ലക്ഷത്തി അറുപതിനായിരം രൂപയാണ് സ്കോളർഷിപ്പായി നൽകുന്നത്. (പ്രതിമാസം പതിനായിരം രൂപ വീതം മൂന്നു വർഷത്തേക്ക്). താഴെപ്പറയുന്ന മാനദണ്ഡങ്ങളും നിബന്ധനകളും ഇതിന് ബാധകമായിരിക്കും.

ദൈവം അനുഗ്രഹിക്കട്ടെ!

കർത്താവിൽ സ്നേഹപൂർവ്വം,

✠ **ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് ബാവാ**

തിരുവനന്തപുരം മേജർ അതിരൂപതയുടെ അദ്ധ്യക്ഷൻ.

## ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഗവേഷണ സ്കോളർഷിപ്പിനുള്ള മാനദണ്ഡങ്ങളും നിബന്ധനകളും

1. പഠനവിഷയം മാർ ഗ്രിഗോറിയോസ് പിതാവിന്റെ വിവിധ മേഖലകളിലുള്ള സംഭാവനകളിൽ ഏതെങ്കിലും ഒരു വിഷയത്തെക്കുറിച്ചായിരിക്കണം.
2. ഒരു അംഗീകൃത സർവ്വകലാശാലയിൽ ഗവേഷണ വിദ്യാർത്ഥിയായി രജിസ്റ്റർ ചെയ്യാനുള്ള യോഗ്യത യുണ്ടായിരിക്കണം.
3. സ്കോളർഷിപ്പ് ലഭിച്ചു തുടങ്ങി ആറുമാസത്തിനകം സർവ്വകലാശാലയിൽ ഗവേഷക/ഗവേഷകൻ ആയി രജിസ്റ്റർ ചെയ്യേണ്ടതാണ്.
4. പഠനം ഇടയ്ക്കുവച്ചു നിർത്തുകയോ, അഞ്ചുവർഷത്തിനുള്ളിൽ യൂണിവേഴ്സിറ്റിയിൽ ഗവേഷണ പ്രബന്ധം സമർപ്പിക്കാതിരിക്കുകയോ ചെയ്താൽ കൈപ്പറ്റിയ തുക മുഴുവനും മടക്കി നൽകേണ്ടതാണ്. ആയതിലേക്ക് 200 രൂപയുടെ മുദ്രപത്രത്തിൽ സമ്മതപത്രം ഗവേഷകനും ഒരു സർക്കാർ ജീവനക്കാരനും ചേർന്ന് ഒപ്പിട്ട് നൽകേണ്ടതാണ്. ഈ സ്കോളർഷിപ്പിനോടൊപ്പം ഗവേഷണ പഠനത്തിന്റെ ആവശ്യത്തിലേക്ക് മറ്റു ഉറവിടങ്ങളും ഉപയോഗിക്കാവുതാണ്.
5. പ്രബന്ധത്തിന്റെ രണ്ടു കോപ്പി സ്കോളർഷിപ്പ് ഓഫീസിൽ സമർപ്പിക്കേണ്ടതാണ്.
6. ഗവേഷകന് മലങ്കര കത്തോലിക്കാ സഭയുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ സൗകര്യങ്ങൾ ബന്ധപ്പെട്ട അധികാരികളുടെ അനുമതിയ്ക്കു വിധേയമായി ഉപയോഗിക്കാവുതാണ്.
7. വിഷയം തെരഞ്ഞെടുക്കുന്നതിന് സഹായം ആവശ്യമുള്ളവർക്ക് അതിനുള്ള സഹായം ലഭ്യമാക്കാൻ സഹായിക്കുന്നതാണ്.
8. മേൽപ്പറഞ്ഞ നിബന്ധനകൾക്ക് എതെങ്കിലും തരത്തിലുള്ള ഭേദഗതികൾ വരുത്തുന്നതിന് മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യക്ഷന് അധികാരം ഉണ്ടായിരിക്കും.
9. ഗവേഷണ നിർദ്ദേശങ്ങൾ 2016 ജനുവരി 30-ന് മുമ്പ് ഓഫീസിൽ ലഭിക്കേണ്ടതാണ്. ഇത് ഈ മെയിൽ വഴിയോ, സാധാരണ പോസ്റ്റ് വഴിയോ അയക്കാവുതാണ്.
10. ഗവേഷണ മാനദണ്ഡങ്ങൾ വിദ്യാർത്ഥി തെരഞ്ഞെടുക്കുന്ന യൂണിവേഴ്സിറ്റികൾ നിബന്ധനകൾക്ക് വിധേയമായിരിക്കും.

---

ബന്ധപ്പെടേണ്ട വിലാസം:

ഡയറക്ടർ
ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഗവേഷണ സ്കോളർഷിപ്പ്
മേജർ ആർച്ചുബിഷപ്സ് ഹൗസ്
പട്ടം, തിരുവനന്തപുരം-695004
ഫോ: 0471-2541642, 2541643, 8281567777

# ഉപകാരസ്മരണ





**ബിജു ഡാനിയേൽ**



# ഉപകാരസ്മരണ



**ക്രിസ്തുദാസ് പി.,**
അനീഷ ഭവൻ,
കാഞ്ഞിരംപാറ,
തിരുവനന്തപുരം

## സുവിശേഷത്തിന്റെ ആനന്ദം പകരാം...
## സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം...

# വായിക്കുക വരിക്കാരാകുക
# പ്രചരിപ്പിക്കുക




# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

**നിങ്ങളുടെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങൾ**
**കാഹളം വായനക്കാരുമായി പങ്കുവയ്ക്കുക.**

മാമോദീസ, ആദ്യകുർബാന സ്വീകരണം, വിവാഹം, വിവാഹവാർഷികം,
ചരമവാർഷികം, ഉപകാരസ്മരണ എന്നിവയുടെ പരസ്യങ്ങൾ മിതമായ നിരക്കിൽ
കാഹളം പ്രസിദ്ധീകരിക്കുന്നു.

കൂടുതൽ വിവരങ്ങൾക്ക്
**റവ. ഫാ. ജോബിൻ ജേക്കബ് കറുകയിൽ**
സർക്കുലേഷൻ മാനേജർ
ഫോൺ 8281459112

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-01-2016 Posting Date 28-01-2016

**Christavakahalam Monthly January 2016**
Annual Subscription Rs. 150/-
Single Copy Rs. 15/-



# മദർ തെരേസ
## വിശുദ്ധ പദവിയിലേക്ക്

## നിത്യ നഗരത്തിലേക്കൊരു തീർത്ഥയാത്ര



**വത്തിക്കാനിലെ
വിശുദ്ധ നാമകരണ ചടങ്ങുകളിൽ
സംബന്ധിക്കുവാൻ സുവർണ്ണാവസരം.**

**കൂടാതെ**

**റോം • അസ്സീസി • പാദുവ • വെനീസ് • മിലാൻ • ലൂർദ്ദ് • പാരീസ്
ലിസ്യൂ • ഫാത്തിമ തുടങ്ങിയ പുണ്യ നഗരങ്ങളിലേക്ക് തീർത്ഥയാത്ര**

**അഭിവന്ദ്യ പിതാക്കന്മാരുടെ ആത്മീയനേതൃത്വത്തിൽ**

കൂടുതൽ വിവരങ്ങൾക്ക്

ഫാ. വിൽസൺ തട്ടാരുതുണ്ടിൽ - 9447111170

ഫാ. ബോവസ് മാത്യു - 9447661943

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com